ഇൻഷ്വറൻസ് കമ്പനിയിൽനിന്നും ഗ്രാറ്റുവിറ്റിയിനത്തിൽ ലഭിക്കുവാനുള്ള 1000 രൂപയിൽ താഴെയുള്ള തുകയും ചവറ സ്റ്റേറ്റ് ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 300 രൂപയോളം വരുന്ന തുകയും വാങ്ങുന്നതിനുംവേണ്ടി അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ ക്ലോസ്റ്റിക്കാ ബോധിപ്പിച്ച അപേക്ഷ ചവറ വില്ലേജാഫീസർ മുഖാന്തിരം വിചാരണ നടത്തിയതിൽ ടി വല്ല്യൻ ഷാമുവേൽ വാലൻഡ്യൻ 21-3-1981-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യ ടി ക്ലോസ്റ്റിക്കയും അവരുടെ സന്താനങ്ങളായ 4 പേരും മാത്രമേ ഉള്ളൂവെന്നും ബോദ്ധ്യമായിരിക്കുന്നതിനാൽ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി തുകകൾ വാങ്ങുന്നതിനുള്ള അവകാശി ടി ക്ലോസ്റ്റിക്കാ മാത്രമാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി2-18884/81. 1982 ഫെബ്രുവരി 16.

കരുനാഗപ്പള്ളി താലൂക്കിൽ കരുനാഗപ്പള്ളി വില്ലേജിൽ മരുതൂർകുളങ്ങര തെക്കുംമുറിയിൽ കടത്തൂർ കിഴക്കതിൽ വീട്ടിൽ പരേതനായ അബ്ദുൽ ഖരിം കരുനാഗപ്പള്ളി സൗത്തിൻഡ്യൻ ബാങ്കിലും സ്റ്റേറ്റ് ബാങ്കിലും പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ നബീസാബീവി ബോധിപ്പിച്ച അപേക്ഷ കരുനാഗപ്പള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി അബ്ദുൽ ഖരിം 14-7-1981ൽ മരിച്ചുപോയെന്നും അവകാശികളായി ടിയാന്റെ ഭാര്യ ടി നബീസാബീവി കുഞ്ഞ് (33) സന്താനങ്ങളായി ബഷീർ (14) മുനീർഷാ (10) മധുമ്പാ ബീവി (7) കബീർ (3) എന്നിവർ മാത്രമേയുള്ളൂവെന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിൽ ആയതിനാലും ടി സ്വർണ്ണാഭരണങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടി നബീസാബീവി കുഞ്ഞ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ. സി2. 16634/81. 1982 ഫെബ്രുവരി 16.

കരുനാഗപ്പള്ളി താലൂക്കിൽ, തെക്കുംഭാഗം വില്ലേജിൽ നടുവത്തുചേരി മുറിയിൽ കാർത്തികേയ വിലാസത്തു വീട്ടിൽ പരേതനായ ശ്രീ. തങ്കപ്പന് കരുനാഗപ്പള്ളി സബ് ട്രഷറിയിൽ നിന്നും ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശികയും, തെക്കുംഭാഗം സ്റ്റേറ്റ് ബാങ്കിൽ നിന്നും ലഭിക്കുവാനുള്ള 200 രൂപയിൽ താഴെയുള്ള തുകയും അതിന്റെ പലിശയും വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ കെ. ഭവാനി ബോധിപ്പിച്ച അപേക്ഷ തെക്കുംഭാഗം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ ടി തങ്കപ്പൻ 23-4-1981-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി ഭവാനിയും സന്താനങ്ങളായ പൊന്നമ്മ (32) രാജേന്ദ്രലാൽ (30) പ്രസന്നകുമാരി (28) തങ്കകുമാരി (26) തങ്കരാജൻ (16) എന്നിവർ മാത്രമേയുള്ളൂവെന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മേജർ സന്താനങ്ങൾ അവരുടെ അവകാശങ്ങൾ അപേക്ഷകക്കുവേണ്ടി ഒഴിഞ്ഞുകൊടുത്തുകൊണ്ട് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും മൈനർ സന്താനം അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി തുകകൾ വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടി ഭവാനി മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

നമ്പർ. സി2-2105/82. 1982 ഫെബ്രുവരി 16.

കരുനാഗപ്പള്ളി താലൂക്കിൽ കുലശേഖരപുരം വില്ലേജിൽ കടത്തൂർ മുറിയിൽ പള്ളാശ്ശേരിയിൽ വീട്ടിൽ പരേതനായ അബ്ദുൽ റസാക്ക് കരുനാഗപ്പള്ളി സ്റ്റേറ്റ് ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ അസുമാബീവി ബോധിപ്പിച്ച അപേക്ഷ കുലശേഖരപുരം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ടി അബ്ദുൽ റസാക്ക് 25-1-1975-ൽ മരിച്ചുപോയിയെന്നും അവകാശികളായി പരേതന്റെ ഭാര്യ ടി അസുമാബീവിയും മക്കളായ മുഹമ്മദു കുഞ്ഞ് (33), അബ്ദുൽ ലത്തീഫ് (30), ഹലീമാ ബീവി (28), അബ്ദുൽ റഷീദ് (25), അബ്ദുൽ ഷെരീഫ് (22), മുഹമ്മദ് ഹനീഫ (20), മുഹമ്മദ് ബഷീർ (18), മുഹമ്മദ് നാസർ (15) എന്നിവർ മാത്രമേയുള്ളൂവെന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും മേജർ സന്താനങ്ങൾ അവരുടെ അവകാശങ്ങൾ മാതാവിനുവേണ്ടി ഒഴിഞ്ഞുകൊടുത്തിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ മാതാവിന്റെ സംരക്ഷണയിലായതിനാലും ടി സ്വർണ്ണാഭരണങ്ങൾ തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി അസുമാബീവി മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കരുനാഗപ്പള്ളി.

പി. ഗോപാലകൃഷ്ണൻ,
തഹശീൽദാർ.

---

## Kunnathur Taluk

കുന്നത്തൂർ താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ 13482/81/സി4. 1982 ഫെബ്രുവരി 15.

കുന്നത്തൂർ താലൂക്കിൽ പള്ളിക്കൽ വില്ലേജിൽ ഇളംപള്ളിമുറിയിൽ മണിപ്പുഴ വീട്ടിൽ ശ്രീ കെ. എൻ. പത്മനാഭപിള്ള 30-5-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് ആലപ്പുഴ കോപ്പറേറ്റീവ് ബാങ്ക് നൂറനാട് ബ്രാഞ്ചിൽനിന്ന് ഫിക്സഡ് ഡിപ്പോസിറ്റ് ഇനത്തിൽ കിട്ടുവാനുള്ള 694 രൂപ 76 പൈസയും 1,100 രൂപയുടെ സ്വർണ്ണ പണയവും തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടി വീട്ടിൽ പരേതനായ കെ. എൻ. പത്മനാഭപിള്ളയുടെ ഭാര്യ ശ്രീമതി സി. പത്മകുമാരി കുഞ്ഞമ്മ അവകാശ സർട്ടിഫിക്കറ്റ് കിട്ടുന്നതിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | സി. പത്മകുമാരി കുഞ്ഞമ്മ | ഭാര്യ | 38 |
| 2 | പി. ബിന്ദു കുമാരി | മകൾ | 17 |
| 3 | പി. സിന്ധു | ,, | 15 |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽകഴിഞ്ഞുവരുന്നവരുമാണ്. ആയതിനാൽ ടി പണയ ഉരുപ്പടികളും ഡിപ്പോസിറ്റ് ചെയ്തിട്ടുള്ള തുകയും തിരികെ വാങ്ങുന്നതിനുള്ള

നിയമാനുസൃത അവകാശി ടിയിൽ പരേതനായ ശ്രീ. കെ. എൻ. പത്മനാഭപിള്ളയുടെ വിധവയായ ശ്രീമതി സി. പത്മകുമാരിക്കുഞ്ഞമ്മ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ 9749/81/സി4. 1982 ഫെബ്രുവരി 16.

കുന്നത്തൂർ താലൂക്കിൽ ശൂരനാട് വടക്കേ വില്ലേജിൽ പടിഞ്ഞാറെകിഴക്കേമുറിയിൽ കുററിയിൽ വീട്ടിൽ ശ്രീ. വി. ചന്ദ്രശേഖരൻ ബേപ്പൂർ സ്പെഷ്യൽ തഹശീൽദാർ ആഫീസിൽ വില്ലേജുമാനായി ജോലി നോക്കിവരവെ 2-6-1976-ൽ ബേപ്പൂരിൽവച്ച് മരിച്ചുപോയിട്ടുള്ളതാണെന്ന് അന്വേഷണത്തിൽ അറിയുന്നു. പരേതന് ഫാമിലി പെൻഷൻ, ഗ്രാററുവിററി തുടങ്ങിയ ഇനങ്ങളിൽ ലഭിക്കാനുള്ള 2,500 രൂപയിൽ കവിയാത്ത ആനുകൂല്യങ്ങൾ ഗവൺമെൻറിൽനിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാൻെറ സഹോദരനായ ശ്രീ. കെ. ഭാസി ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൽ താഴെപറയുന്നവർ മാത്രമാണ് പരേതൻെറ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വി. പൊന്നമ്മ | സഹോദരി | 34 |
| 2 | കെ. ഭാസി | സഹോദരൻ | 32 |

ഇതിൽ ഒന്നാംകക്ഷി രണ്ടാംകക്ഷിക്കുവേണ്ടി തനിക്കുള്ള അവകാശം ഒഴിഞ്ഞു സ്ററേററുമെൻറ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത ആനുകൂല്യങ്ങൾ ഗവൺമെൻറിൽനിന്നും വാങ്ങിയെടുക്കുന്നതിനുള്ള അവകാശി ടി വീട്ടിൽ പരേതനായ ശ്രീ. വി. ചന്ദ്രശേഖരൻെറ സഹോദരനായ ശ്രീ. കെ. ഭാസി ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുന്നത്തൂർ, അടൂർ.

സി. കെ. വിശ്വനാഥൻ, തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No സി2-1025/82. 1982 ഫെബ്രുവരി 17.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ തെക്കേത്തെരിയിൽ ആനന്ദവിലാസം വീട്ടിൽ N. വിശ്വനാഥൻ പിള്ള സർക്കാർ ജീവനക്കാരനായിരിക്കെ 25-11-1981-ൽ മരിച്ചുപോയതായും ടിയാന് സർക്കാരിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ചു പരേതൻെറ ഭാര്യ എൻ. രാജമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ പട്ടാഴി വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. രാജമ്മ | ഭാര്യ | |
| 2 | പ്രസന്നകുമാരി | മകൾ | 28 |
| 3 | രവീന്ദ്രൻ നായർ | മകൻ | 25 |
| 4 | വസന്തകുമാരി | മകൾ | 23 |
| 5 | സജികുമാർ | മകൻ | 14 |

പരേതൻെറ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 5-ാം അവകാശി മൈനറും മാതാവിൻെറ സംരക്ഷണയിലുമാണ്. 2 മുതൽ 4 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകയും മാതാവുമായ ശ്രീമതി എൻ. രാജമ്മ പേരിൽ ഒഴിഞ്ഞു കൊടുത്തു കൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതൻെറ ഭാര്യയുമായ ശ്രീമതി എൻ. രാജമ്മ അവകാശിയാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയതു ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കി കൊള്ളണം. തപാൽ മാർഗ്ഗം കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-997/82. 19:2 ഫെബ്രുവരി 10.

പത്തനാപുരം താലൂക്കിൽ ആര്യങ്കാവു വില്ലേജിൽ P.W.D., N.M.R. ക്വാർട്ടേഴ്സിൽ എസ്., സുബ്ബയ്യാനായിഡു N.M.R തൊഴിലാളിയായി ജോലിനോക്കി വരവെ 18-1-1982-ൽ മരിച്ചുപോയതായും പരേതന് സർക്കാരിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതൻെറ ഭാര്യ ശ്രീമതി തിരുമലഅമ്മ പൊന്നമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ആര്യങ്കാവു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | തിരുമലഅമ്മ പൊന്നമ്മ | ഭാര്യ | |
| 2 | ഗിരിജ | മകൾ | 30 |
| 3 | ലീലാമണി | ,, | 27 |
| 4 | മണികണ്ഠൻ | മകൻ | 25 |
| 5 | വിജയൻ | ,, | 23 |
| 6 | ശ്രീകല | മകൾ | 16 |
| 7 | ബേബി | മകൻ | 14 |
| 8 | ജയൻ | ,, | 11 |

അവകാശികളിൽ 2 മുതൽ 5 വരെ പേരുകാർ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 6 മുതൽ 8 വരെ അവകാശികൾ മൈനറുകളും മാതാവിൻെറ സംരക്ഷണയിലുമാണ്. ആയതിനാൽ അപേക്ഷകയും പരേതൻെറ ഭാര്യയുമായ ശ്രീമതി തിരുമലഅമ്മ പൊന്നമ്മ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കി കൊള്ളണം. തപാൽ മാർഗ്ഗം വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, പത്തനാപുരം.

എം. ജോർജ്ജ് ഇട്ടൂപ്പൻ, തഹശീൽദാർ.

## ALLEPPEY DISTRICT

ആലപ്പുഴ ജില്ലാ കളക്ടറേററിൽനിന്നും പരസ്യപ്പെടുത്തുന്നത്.

റഫ്. നമ്പർ സി.എസ്1-9302/81. 1982 ജനുവരി 27.

1981 ജൂലായ് മാസം 7-ാം തീയതി പകൽ 12 മണിക്ക് കാർത്തികപ്പള്ളി താലൂക്ക് മുതുകുളം പഞ്ചായത്തിൽ 7-ാം വാർഡിൽ ചെങ്കിലത്തു മുക്കിൽ കിഴക്ക് പിടികയുടെ കിഴക്കുവശം വെട്ടത്ത മൃതം

കളരിക്കൽ പുക്കിന് തെക്കുവശം 167/69-ാം നമ്പർ ഒരു ഹെർക്കുലീസ് സൈക്കിളിൽ ലോഡ് വച്ചിരുന്ന രണ്ട് ചാക്ക് പച്ചരി ചാക്ക് തൂക്കം ഉൾപ്പെടെ 187 കിലോ 600 ഗ്രാം നാട്ടുകാർ തടഞ്ഞുവച്ചിരുന്നത് പരാതിയുടെ അടിസ്ഥാനത്തിൽ മുതുകുളം റേഷനിംഗ് ഇൻസ്പെക്ടർ കൈവശപ്പെടുത്തിയിട്ടുള്ളതും ആയത് കൂടുതൽ കാലം വച്ചിരുന്നാൽ ഉപയോഗശൂന്യമായി പോകുവാൻ ഇടയുണ്ടാകുമെന്നതിനാൽ ടി അരി റേഷൻകാർഡുടമകൾക്ക് റേഷൻ വിലയ്ക്ക് കൊടുക്കുവാനായി കാർത്തികപ്പള്ളി താലൂക്കിലെ 119-ാം നമ്പർ റേഷൻ ഡിപ്പോ ലൈസൻസിയെ ഏൽപ്പിച്ചു വിൽപ്പന നടത്തിയ ഇനത്തിൽ 324.40 രൂപ റവന്യൂ ഡിപ്പോസിറ്റിൽ വച്ചിട്ടുള്ളതുമാണ്. മേൽപ്രസ്താവിച്ച അരിക്കോ അതു വിറ്റുകിട്ടിയ തുകയ്ക്കോ ആർക്കെങ്കിലും അവകാശമുണ്ടെങ്കിൽ ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി മൂന്നു മാസത്തിനകം അവകാശരേഖകൾ സഹിതം ആലപ്പുഴ ജില്ലാ കളക്ടർ ആഫീസിൽ ഹാജരാക്കി എഴുതി ബോധിപ്പിക്കേണ്ടതാണ്. അവകാശക്കാരാരും ഇല്ലാത്തപക്ഷം ടി അരി ഉടമസ്ഥനില്ലാത്തതായി പരിഗണിച്ച് ടി തുക സർക്കാരിലേക്ക് മുതൽകൂട്ടുന്നതാണ്.

(ഒപ്പ്)
ജില്ലാ കളക്ടർ.

ആലപ്പുഴ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

നം. ഡി.സി13-938/82. 1982 ജനുവരി 30.

അമ്പലപ്പുഴ താലൂക്കിൽ, പുറക്കാട് വില്ലേജിൽ തോട്ടപ്പള്ളി മുറിയിൽ, പൊഴിയ്ക്കൽ വീട്ടിൽ ശ്രീമതി സി. ചെല്ലമ്മ തന്റെ ഭർത്താവായ ശ്രീ. രാഘവൻ 24-12-198 -ൽ മരിച്ചുപോയി എന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അമ്പലപ്പുഴ ബ്രാഞ്ചിൽ 1,000 രൂപായ്ക്ക് പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുറക്കാട് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ശ്രീ രാഘവൻ 24-12-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി ഭാര്യ സി. ചെല്ലമ്മയും മക്കളായ (1) ഉദയനൻ (31 വയസ്), (2) ഓമന (27 വയസ്) (3) സുരേന്ദ്രൻ (22 വയസ്) (4) നരേന്ദ്രൻ (20 വയസ്) (5) ഉപേന്ദ്രൻ (18 വയസ്) (6) മധു (14 വയസ്) (7) ശോഭ (10 വയസ്) എന്നിവരാണുള്ളതെന്നും ഇവരിൽ 1 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ ശ്രീമതി സി. ചെല്ലമ്മയ്ക്ക് ഒഴിഞ്ഞുകൊടുത്ത് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാലും (6)-ഉം (7)-ഉം പേരുകാർ മൈനറുകളായതിനാലും മാതാവിന്റെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ ശ്രീ രാഘവൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അമ്പലപ്പുഴ ശാഖയിൽ 1,000 രൂപയ്ക്ക് പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് ടിയാന്റെ ഭാര്യയായ ശ്രീമതി സി. ചെല്ലമ്മ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

വി. ഗോവിന്ദൻകുട്ടി നമ്പ്യാർ,
തഹസിൽദാർ.

അമ്പലപ്പുഴ.

## Shertallai Taluk

പരസ്യം

(1)

നമ്പർ ഡി2-1644/82. 1982 ഫെബ്രുവരി 9.

ചേർത്തല താലൂക്കിൽ വയലാർ തെക്കു വില്ലേജിൽ കറുപ്പംതറയിൽ ശ്രീധരൻ 5-7-1979-ൽ മരിച്ചുപോയിയെന്നും, ടിയാന് ലാന്റ് ട്രിബ്യൂണലിൽനിന്നും ലഭിക്കുവാനുള്ള 2,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ടിയാന്റെ ഭാര്യയായ വയലാർ തെക്കു വില്ലേജിൽ കറുപ്പംതറയിൽ കെ. കെ. തങ്കമ്മ ബോധിപ്പിച്ച അപേക്ഷ വയലാർ തെക്കു വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ശ്രീധരൻ 5-7-1979-ൽ മരിച്ചുപോയിയെന്നും ടിയാന്റെ നിയമാനുസൃതമായ അവകാശികൾ ഭാര്യ കെ. കെ. തങ്കമ്മയും മക്കൾ ഷാജി, ശോഭ, അംബരീഷൻ, നമ്പീശൻ, ഗീത എന്നിവരും മാത്രമാണെന്ന് റിപ്പോർട്ടു കിട്ടിയിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

പരേതന് ലാന്റ് ട്രിബ്യൂണലിൽനിന്നും ലഭിക്കുവാനുള്ള 2,000 രൂപ ഭാര്യയായ കെ. കെ. തങ്കമ്മ വാങ്ങുന്നതിന് സമ്മതിച്ച് മക്കളെല്ലാവരും മൊഴി നൽകിയിട്ടുണ്ട്. ആയതിനാൽ പരേതന്റെ നിയമാനുസൃതമായ ഏക അവകാശി ഭാര്യയായ കെ. കെ. തങ്കമ്മ മാത്രമാണെന്ന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ, തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ ഡി2-1643/82. 1982 ഫെബ്രുവരി 9.

ചേർത്തല താലൂക്കിൽ തുറവൂർ വടക്കു വില്ലേജിൽ എഴുപുന്നതെക്കും മുറിയിൽ പൊട്ടശ്ശേരിൽ പി. കെ. തോമസ് 1981 മാർച്ചുമാസം 31-ാം തീയതി എറണാകുളം, ലിസ്സി ആശുപത്രിയിൽ വച്ച് മരിച്ചുപോയി. ടിയാന് പെൻഷൻ ഇനത്തിലും ലാന്റ് ട്രിബ്യൂണൽ ആഫീസിൽ നിന്നും ലഭിക്കുവാനുള്ള തുകയുൾപ്പെടെ 900 രൂപയ്ക്ക് താഴെ വരുന്ന തുകയ്ക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യയായ പൊട്ടശ്ശേരിൽ അന്നമ്മ ബോധിപ്പിച്ച അപേക്ഷ തുറവൂർ വടക്കു വില്ലേജ് ആഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിലും കൊച്ചിൻ കോർപ്പറേഷൻ ജനനമരണ രജിസ്ട്രാറുടെ സർട്ടിഫിക്കറ്റിൻ പ്രകാരവും ശ്രീ. പി. കെ. തോമസ് 31-3-1981-ൽ മരിച്ചുപോയിയെന്നും ടിയാന്റെ നിയമാനുസൃതമായ അവകാശികൾ ഭാര്യ അന്നമ്മയും, മക്കൾ ഡെയ്സി, ബേബി, ജോർജ് എന്നിവരും മാത്രമാണെന്ന് റിപ്പോർട്ടു ചെയ്തിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

പരേതന് പെൻഷൻ ഇനത്തിലും ലാന്റ് ട്രിബ്യൂണലിൽ നിന്നും ലഭിക്കുവാനുള്ള തുകയിനത്തിലുള്ള 900 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃതമായ അവകാശികൾ മുകളിൽ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്ന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞോ തപാൽ മുഖേനയോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹസിൽദാർ.

ചേർത്തല.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

എ2-369/82. 1982 ജനുവരി 23.

നീലംപേരൂർ വില്ലേജിൽ ടി മുറിയിൽ, ജയകൃഷ്ണ വിലാസത്തിൽ മീനാക്ഷിയമ്മ 24-11-1981-ൽ മരിച്ചു പോയിട്ടുള്ളതിനാൽ, ടിയാളുടെ പേരിൽ ലഭിക്കാനുള്ള പെൻഷൻ 164 രൂപ വാങ്ങുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്ന് കാണിച്ച് ടിയാളുടെ മകൾ രോഹിണിയമ്മ, ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ നീലംപേരൂർ വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയാൾ മീനാക്ഷിയമ്മ 24-11-1981-ൽ മരിച്ചുപോയിട്ടുള്ളതായും പരേതയ്ക്ക് അവകാശികളായി താഴെ പേരു പറയുന്നവർ മാത്രം ഉള്ളതായും അറിയുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൽ. രാമകൃഷ്ണപിള്ള | ഭർത്താവ് | |
| 2 | രോഹിണിയമ്മ | മകൾ | |

ഒന്നാമത്തെ പേരുകാരൻ തനിക്ക് ടി പെൻഷൻ തുക 164 രൂപ വാങ്ങുന്നതിനുള്ള അവകാശം രേഖാമൂലം വിട്ടൊഴിഞ്ഞ് മകൾ രോഹിണിയമ്മയ്ക്ക് സമ്മതിച്ചു കൊടുത്തിട്ടുള്ളതായി കാണുന്നു.

ആകയാൽ, നീലംപേരൂർ വില്ലേജിൽ ടി മുറിയിൽ ജയകൃഷ്ണ വിലാസത്തുവീട്ടിൽ പരേതയായ മീനാക്ഷിയമ്മയുടെ പേരിൽ ലഭിക്കുവാനുള്ള പെൻഷൻ തുക 164 രൂപ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി യിൽ പരേതയായ മീനാക്ഷിയമ്മയുടെ മകൾ ശ്രീമതി രോഹിണിയമ്മയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുട്ടനാട്, മങ്കൊമ്പ്. എം. ശ്രീധരൻ നായർ, തഹശീൽദാർ.

## Chengannur Taluk

പരസ്യം

എസ്. ആർ. 5/82. 1982 ഫെബ്രുവരി 17.

ചെങ്ങന്നൂർ താലൂക്കിൽ മുളക്കുഴ വില്ലേജിൽ മുളക്കുഴ മുറിയിൽ പത്തിശ്ശേരി മേലത്തേതിൽ ശ്രീമതി ബി. പുഷ്പവല്ലി, തന്റെ ഭർത്താവായിരുന്ന പി. ഡി. സോമൻ പോലീസ് കോൺസ്റ്റബിൾ ആയി ജോലിനോക്കി വരവെ 7-2-1980-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ പ്രാവിഡന്റ് ഫണ്ട് ഇനത്തിൽ കിട്ടുവാനുള്ള തുകയും ശമ്പളകുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള തുകയും കൈപ്പറ്റുന്നതിനും ടിയാൻ ആലപ്പുഴ ലോർഡ് കൃഷ്ണാബാങ്കിൽ 450 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെ വാങ്ങുന്നതിനും ഉള്ള ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ മുളക്കുഴ വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | | വയസ്സ് |
|---|---|---|---|---|
| 1 | കെ. ദാമോദരൻ | പരേതന്റെ | അച്ഛൻ | |
| 2 | കാർത്ത്യായനി | ,, | അമ്മ | |
| 3 | ബി. പുഷ്പവല്ലി | ,, | ഭാര്യ | |
| 4 | രാജശ്രീ | പരേതന്റെ | മകൾ | 13 |
| 5 | സുനിലാൽ | ,, | മകൻ | 10 |
| 6 | രമേശ് | ,, | ,, | 7 |
| 7 | ഗിരീഷ് | ,, | ,, | 4 |

പരേതന്റെ മാതാവും പിതാവും പരേതന്റെ പേരിലുള്ള തുകയും പരേതൻ ആലപ്പുഴ ലോർഡ് കൃഷ്ണാ ബാങ്കിൽ പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടിയും അപേക്ഷക ശ്രീമതി ബി. പുഷ്പവല്ലി വാങ്ങുന്നതിനു സമ്മതിച്ച് മൊഴി നൽകിയിട്ടുണ്ട്. പരേതന്റെ സഹോദരീസഹോദരൻമാർ എല്ലാവരും വിവാഹിതരാണ്. പരേതന്റെ മക്കൾ നാലുപേരും മൈനറുകളും അപേക്ഷകയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. ആകയാൽ പരേതനായ പി. ഡി. സോമന്റെ പേരിൽ കിട്ടുവാനുള്ള പ്രാവിഡന്റ് ഫണ്ട് തുകയും ശമ്പളകുടിശ്ശികയും കൈപ്പറ്റുന്നതിനും ടി പി. ഡി. സോമൻ ആലപ്പുഴ ലോർഡ് കൃഷ്ണാബാങ്കിൽ പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെ വാങ്ങുന്നതിനും നിയമാനുസൃത അവകാശി ശ്രീമതി ബി. പുഷ്പവല്ലി ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കികൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

ചെങ്ങന്നൂർ. (ഒപ്പ്) തഹശീൽദാർ.

## Thiruvalla Taluk

പരസ്യം

സി3-1660/82. 1982 ഫെബ്രുവരി 16.

തിരുവല്ലാ താലൂക്കിൽ കോട്ടാങ്ങൽ വില്ലേജിൽ കുളത്തൂർ മുറിയിൽ മഠത്തുംമുറി വീട്ടിൽ ശ്രീ. ജോസഫ് ജോസഫ് 3-1-1982-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ടി വില്ലേജിൽ നടത്തിവന്നിരുന്ന ARD 307-ാം നമ്പർ റേഷൻ കടയുടെ ലൈസൻസ് കൈമാറുന്നതിനും ടിയാന്റെ മരണസമയത്ത് ടി കടയിൽ സ്റ്റോക്കുണ്ടായിരുന്ന റേഷൻ സാധനങ്ങളുടെ വിലയായ 3047 രൂപ 62 പൈസ കൈപ്പറ്റുന്നതിനും, ടി കടയുടെ ലൈസൻസിനുവേണ്ടി ബോണ്ടായി കെട്ടിവച്ചിരുന്ന 250 രൂപയും പലിശയും കൈപ്പറ്റുന്നതിനും വേണ്ടി അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ത്രേസ്യാമ്മ ജോസഫ് ബോധിപ്പിച്ച അപേക്ഷ കോട്ടാങ്ങൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ജോസഫ് ജോസഫ് 3-1-1982-ൽ നിര്യാതനായി എന്നും പരേതന്റെ അവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ത്രേസ്യാമ്മ ജോസഫ് | ഭാര്യ | 45 |
| 2 | ലീസ | മകൾ | 26 |
| 3 | ശ്രീ. സണ്ണി ജോസഫ് | മകൻ | 24 |
| 4 | സോമി | ,, | 20 |
| 5 | അനിൽ | ,, | 17 |

ഇവരിൽ 2-ാം കക്ഷിയെ ക്രിസ്തീയനിയമപ്രകാരം വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതും അതിനാൽ ഇവർക്ക് പിതാവിന്റെ സ്വത്തുക്കൾക്ക് അവകാശമില്ലാത്തതും അഞ്ചാം കക്ഷി മൈനറും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. മൂന്നും നാലും കക്ഷികൾ മേൽപ്പറഞ്ഞ ലൈസൻസും തുകകളും ഒന്നാം കക്ഷിയും അപേക്ഷകിയുമായ ശ്രീമതി ത്രേസ്യാമ്മ ജോസഫിന്റെ പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി ഹാജരാക്കിയിട്ടുള്ളതുമാണ്.

ആകയാൽ പരേതന്റെ പേരിൽ ഗവൺമെന്റിൽ നിന്നും ടി ഇനങ്ങളിൽ കിട്ടാനുള്ള ടി തുകകൾ കൈപ്പറ്റു

ന്നതിനും ടി കടയുടെ ലൈസൻസ് കൈമാറി എടുക്കുന്നതിനുമുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി ത്രേസ്യാമ്മ ജോസഫ് ആണെന്ന് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കണം. കാലാവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

പി. വി. നാരായണ പിള്ള,
തിരുവല്ല. തഹശിൽദാർ.

---

# KOTTAYAM DISTRICT

## Meenachil Taluk

പരസ്യം

(1)

സി9-12627/82. 1982 ഫെബ്രുവരി 4.

മീനച്ചിൽ താലൂക്കിൽ ഉഴവൂർ വില്ലേജിൽ കാനാട്ടു വീട്ടിൽ കെ. ജെ. ജോർജ് 31-8-1980-ൽ മരിച്ചുപോയി എന്നും ടിയാക്ക് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ, ഉഴവൂർ ബ്രാഞ്ചിൽനിന്നും കിട്ടാനുള്ള രണ്ടായിരത്തിൽ താഴെ രൂപ വാങ്ങുന്നതിന് താനാണ് അവകാശിയെന്ന് തെളിയിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ അന്നമ്മ ജോർജ് 6-11-1981-ൽ സമർപ്പിച്ച അപേക്ഷ ഉഴവൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ ശ്രീ. കെ. ജെ. ജോർജിന്റെ അവകാശികളായി ഭാര്യ (1) അന്നമ്മ, മക്കൾ (2) ജോസഫ്, (3) ഏലിയാമ്മ, (4) ഡയിസി, (5) ലൂസി എന്നിവർ മാത്രമേയുള്ളൂവെന്നും അതിൽ ജോസഫ് തന്റെ അവകാശം ഒഴിഞ്ഞ് മൊഴി തന്നിട്ടുള്ളതിനാലും പെൺമക്കൾ 3 പേരയും സർവ അവകാശങ്ങളും നൽകി വിവാഹം കഴിച്ചയച്ചിട്ടുള്ളതാകയാലും മരിച്ചുപോയ കെ. ജെ. ജോർജിന് സ്റ്റേറ്റുബാങ്കിൽ നിന്നു കിട്ടാനുള്ള രണ്ടായിരത്തിൽ താഴെ രൂപ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ അന്നമ്മ ജോർജാണെന്ന് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസം കഴിയുന്നതിനു മുൻപായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി9-9919/81. 1982 ഫെബ്രുവരി 6

മീനച്ചിൽ താലൂക്കിൽ മീനച്ചിൽ വില്ലേജിൽ പാലാ കരയിൽ പുറത്താട്ടത്തിൽ ജോസഫ് 22-8-1981-ൽ മരിച്ചുപോയി എന്നും ടിയാളുടെ പേരിൽ രജിസ്ട്രേഷനുള്ള കെ. എൽ. കെ. 3072-ാം നമ്പർ ലോറിയുടെ രജിസ്ട്രേഷൻ ടിയാന്റെ ഭാര്യ റോസമ്മയുടെ പേരിലേയ്ക്ക് മാററുന്നതിനുവേണ്ടി റോസമ്മയാണ് അവകാശിയെന്നു തെളിയിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടി റോസമ്മ 29-9-1981-ൽ സമർപ്പിച്ച അപേക്ഷ മീനച്ചിൽ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണനടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ ശ്രീ. ജോസഫിന്റെ അവകാശികളായി ഭാര്യ (1) റോസമ്മ മക്കൾ (2) ജോർജ് ജോസഫ് (17), (3) ജസിയമ്മ ജോസഫ് (15), (4) പുഷ്പമ്മ ജോസഫ് (9), (5) കുസുമ ജോസഫ് (1) എന്നിവർ മാത്രമേയുള്ളു എന്നും മററാരും അവകാശികളായി ഇല്ലായെന്നും, മൈനർ മക്കളുടെ രക്ഷകർത്താവ് ടി റോസമ്മ ആണെന്നും കാണുന്നതിനാൽ മരിച്ചുപോയ ശ്രീ. ജോസഫിന്റെ സ്വത്തുക്കളുടെ അവകാശി സ്വന്തനിലയിലും മൈനറുകളുടെ രക്ഷകർത്താ നിലയിലും ടി റോസമ്മ ആണെന്ന് ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിലേയ്ക്ക് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസം കഴിയുന്നതിനു മുൻപായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കെ. എം. ജോസഫ്,
പാലാ. തഹശിൽദാർ.

---

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്ക് കച്ചേരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ. സി1-946/82. 1982 ഫെബ്രുവരി 12.

ഡിഫൻസ് സർവ്വീസിൽ ജോലിയിലിരുന്നു പെൻഷൻപററി പിരിഞ്ഞശേഷം നിര്യാതനായ ചങ്ങനാശ്ശേരി താലൂക്കിൽ തൃക്കൊടിത്താനം വില്ലേജിൽ കോട്ടമുറി പുതുപ്പറമ്പിൽ വീട്ടിൽ പരേതനായ ശ്രീ. സി. സദാനന്ദദാസിന് പെൻഷൻ ഇനത്തിൽ ലഭിക്കുവാനുള്ള ഉദ്ദേശം 100 രൂപ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശസർട്ടിഫിക്കററ് കൊടുക്കണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി സരോജിനിദാസ് ഈ ഓഫീസ് മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ തൃക്കൊടിത്താനം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന രേഖകൾ കൊണ്ട് ശ്രീ. സി. സദാനന്ദദാസ് 19-1-1982-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി സരോജിനിദാസ് | ഭാര്യ | 46 |
| 2 | കുമാരി ജയമോൾ | മകൾ | 15 |
| 3 | ,, ഉഷമോൾ | ,, | 13 |
| 4 | ശ്രീ. മോഹനദാസ് | മകൻ | 6 |

ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും പ്രായപൂർത്തിയായിട്ടില്ലാത്ത മക്കളുടെ രക്ഷകർത്താവെന്ന നിലയിലും ശ്രീമതി സരോജിനിദാസ് ആണെന്നു കാണുന്നു. ആയതിനാൽ ടി തുക വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി ചങ്ങനാശ്ശേരി താലൂക്കിൽ തൃക്കൊടിത്താനം വില്ലേജിൽ കോട്ടമുറിക്കരി പുതുപ്പറമ്പിൽ വീട്ടിൽ ശ്രീമതി സരോജിനിദാസ് ആണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസ് മുമ്പാകെ ബോധിപ്പിച്ചു കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
ചങ്ങനാശ്ശേരി, തഹശിൽദാർ.

---

# IDUKKI DISTRICT

## Thodupuzha Taluk

### NOTICE OF SALE OF TREES

No. B8-9658/81. *18th February* 1982.

It is hereby notified that the trees specified in the schedule below will be sold by public auction by the Tahsildar, Thodupuzha at the Village Office, Velliamattom at 11 a.m. on 29-3-1982 or any other day to which the sale may be adjourned, subject to the following conditions. The trees will be sold in one lot and knocked down to the highest bidder.

1. Everyone bidding at the sale should state whether he bids on his own account or as an agent, and in the latter case, should deposit a written authority signed by the principal, otherwise his bid will be rejected.

2. The selling officer, either on grounds of doubtful solvency or other reasons recorded by him in writing may at his discretion disqualify a bidder from bidding at the sale.

3. Every intending bidder shall deposit with the selling Officer Rs. 50 as earnest money before the commencement of the sale. The sale is subject to confirmation by the District Collector, Idukki. The District Collector, Idduki also reserves the power of cancelling the sale or accepting a bid other than the highest without assigning any reasons. The deposits of unsuccessful bidders will be refunded at the close of the sale.

4. The successful bidder shall, immediately after the sale, deposit not less than one-fourth of the purchase money and pay the balance in instalments within a fortnight from the date of his receipt of the order of confirmation. The earnest money paid under clause (3) will be adjusted towards the balance of the purchase money or the last instalment thereof, as the case may be.

In default of the due payment of any portion of the purchase money, the trees may be resold by the selling Officer at the expense and the risk of the purchaser, the money already paid by the purchaser being also liable to forfeiture.

5. The purchaser shall not cut or remove the trees unless and until the sale has been confirmed and the full amount paid, but shall cut and remove them within week (s)/month (s), thereafter. If the trees are not cut and removed within the time allowed, they may be resold by the selling officer at the expense and risk of the purchaser, the money paid by the purchaser being also liable to forfeiture.

*Note:*—(i) The assignment cases in which the applicant himself is the auction purchaser it is not necessary to insist on the cutting and removal of the trees unless, for special reasons (eg.) the lands close to the fore-shore of tanks, the removal is considered desirable.

(ii) The time allowed for the removal of the trees may be extended in the discretion of the confirming authority but he shall not be bound so to extend it.

6. Where the selling officer orders a resale of the trees under clause (4) or clause (5), notice of the resale shall be given to the purchaser and he shall not, after the receipt of such notice, cut or remove the trees. Any loss resulting from the resale, with interest thereon at 12 per cent per annum will be realised from the purchaser as if it were an arrear of land revenue, but in no circumstances will the purchaser be entitled to the profit, if any, accruing at the resale.

*Note.*—(i) Instead of reselling the trees under clause (4) or clause (5), the selling officer may, in his discretion, recover as if it were an arrear of land revenue, the purchase money or any portion thereof, which is due from the purchaser.

(ii) All persons bidding at a sale shall be required to execute a written agreement with the selling officer agreeing to abide by the condition as provided under clause (5) and to state whether they are bidding on their own behalf or as agents and in the latter case to deposit a written authority signed by their principals.

7. The order of confirmation will be subject to revision, within one month from the date of confirmation, by the authority superior to the confirming authority, if the revising authority is satisfied that their has been a material irregularity in the conduct of the sale or that the order exceeded the powers of the officer who passed it or that it was passed under a mistake of fact or owing to fraud or misrepresentation.

*Note:*—The trees shall not be cut and removed by the bidder before the expiry of one month after the confirmation of sale subject to revision.

8. The trees should be cut and removed without causing any damage to the adjoining houses or other buildings or property and the auction purchaser will be liable for any such damages.

9. No concession will be allowed for any difficulty the purchaser may experience in cutting or removing the trees.

10. It should be distinctly understood that Government are not liable for any errors or omissions in the schedule below:

Schedule

District—Idukki.

Taluk—Thodupuzha. Village—Velliamattom.

Place in which the logs kept—In the land owned by Sri. Thomen, Kizhekekara, situated near Village Office, Velliamattom.

Description of the trees—Teak.

No. of Trees.—14.

*Girth in Metres.*

1. 115 CM x 145 CM
2. 125 CM x 135 CM
3. 120 CM x 125 CM
4. 215 CM x 105 CM
5. 200 CM x 90 CM
6. 115 CM x 85 CM
7. 115 CM x 85 CM
8. 115 CM x 85 CM
9. 115 CM x 60 CM
10. 115 CM x 60 CM
11. 75 CM x 60 CM
12. 75 CM x 60 CM
13. 75 CM x 50 CM
14. 75 CM x 50 CM

Taluk Office, (Sd.)
Thodupuzha, *Tahsildar.*

സ്ഥാവരവസ്തു വിൽപ്പനയ്ക്കുള്ള നോട്ടീസ്

താഴെ പറയുന്ന കുടിശ്ശികക്കാരന്റെ വകയും, താഴെ പട്ടികയിൽ പറയുന്നവയുമായ സ്ഥാവരവസ്തുക്കൾ താഴെ പറയുന്ന കുടിശ്ശികയ്ക്കുവേണ്ടി പലിശയോടും അതു വസൂലാക്കുന്നതിനു വേണ്ടി വരുന്ന ചെലവ്, ചാർജ്ജ്, മറ്റു ചെലവുകൾ എന്നിവയോടും കൂടി വസൂലാക്കുന്നതിനു ജപ്തിചെയ്തിരിക്കയാലും.

താഴെ പറയുന്ന കുടിശ്ശിക ചെലവ്, ചാർജ്ജ് മറ്റു ചെലവുകൾ എന്നിവ ഈടാക്കുന്നതിനുവേണ്ടി ഇതോടു ചേർത്തിരിക്കുന്ന പട്ടികയിൽ പറഞ്ഞിരിക്കുന്ന ജപ്തി ചെയ്യപ്പെട്ട വസ്തുക്കൾ വിൽക്കുന്നതിലേയ്ക്കു താഴെ ഒപ്പിട്ടിരിക്കുന്ന ആൾ ഉത്തരവിട്ടിരിക്കുന്നതിനാലും;

ലേലത്തീയതി, അതുപ്രകാരം പട്ടികയിൽ പറയുന്ന തുക ചെലവും പലിശയും ഉൾപ്പെടെ കൊടുക്കേണ്ടിയിരിക്കുന്നതിനാലും;

മേൽവിവരിക്കുന്നതു സംബന്ധിച്ച് ഏതെങ്കിലും ഉത്തരവിന്റെ അഭാവത്തിൽ പ്രസ്തുത വസ്തു തൊടുപുഴ തഹശീൽദാർ, എന്നയാൾ താഴെ പറയുന്ന

തിയതിയിലും, സമയത്തും സ്ഥലത്തുംവച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണെന്ന് ഇതിനാൽ അറിയിക്കുന്നു.

താഴെ പേരുപറഞ്ഞിട്ടുള്ള ആളുടെ താഴെ പട്ടികയിൽ പ്രസ്താവിച്ചിരിക്കുന്ന വസ്തുവിന്റെ വിൽപ്പനയായിരിക്കും നടക്കുന്നത്. പ്രസ്തുത വസ്തുവിൻമേലുള്ള ബാദ്ധ്യതകളും അവകാശങ്ങളും അവ തിട്ടപ്പെടുത്തിയിടത്തോളം ഓരോ ഇനത്തിനും എതിരെ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്നവയാണ്.

പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഭാഗങ്ങളായി വസ്തു വിൽപ്പനയ്ക്ക് വയ്ക്കുന്നതാണ്. വസ്തുവിന്റെ ഒരു ഭാഗം വിൽക്കുന്ന തുമൂലം വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗത്തെ സംബന്ധിച്ചിടത്തോളം വിൽപ്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വിൽപ്പന ഉറപ്പിക്കുന്നതിനു മുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വിൽപ്പന ചെലവ് ഉൾപ്പെടെ) വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ് നൽകുകയോ ചെയ്താലും വിൽപ്പന നിർത്തിവയ്ക്കുന്നതാണ്.

വിൽപ്പന സമയത്ത് നേരിട്ടു വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റ് മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. കേരള നികുതി വസൂലാക്കൽ ആക്റ്റ് 50-ാം വകുപ്പിലെ വ്യവസ്ഥകൾക്കു വിധേയമായി ഈ വിൽപ്പനയുമായി ബന്ധപ്പെട്ട ഏതെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ മറ്റാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വിൽപ്പന 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിലും ആ ആക്റ്റു പ്രകാരമുണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെ പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെറ്റിനോ തെറ്റായ പ്രസ്താവനയ്ക്കോ വീഴ്ചക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേലവിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്.

ലേലം വിളിച്ച തുകയെപ്പറ്റിയോ ലേലം കൊള്ളാവുന്ന ആളെ പറ്റിയോ എന്തെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിനു എല്ലായ്പ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്; എന്നു മാത്രമല്ല ഏറ്റവും കൂട്ടിവിളിച്ച സംഖ്യ റിസർവ്വ് വില എന്തെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് അഭിലഷണീയമാണെന്ന് വ്യക്തമായി തെളിയത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്ന പക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏറ്റവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിൻമേൽ എല്ലായ്പ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാറ്റിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻതന്നെ ലേലത്തുകയുടെ പതിനഞ്ച് ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിറ്റായി കൊടുക്കേണ്ടതും അങ്ങിനെ ഡിപ്പോസിറ്റു ചെയ്യുന്നതിന് വീഴ്ച വരുത്തുന്ന പക്ഷം വസ്തു പ്രസ്തുത ആക്റ്റിലെ 49-ാം വകുപ്പുപ്രകാരം വീണ്ടും വില്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിറ്റ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മറ്റു വല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസു ദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ച വരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ച ശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേലവിൽപ്പനയുടെ ചെലവ് കഴിച്ചശേഷമുള്ള ഡിപ്പോസിറ്റ് ഗവൺമെന്റിനു പിഴയായി എടുക്കുന്നതിന് ഇടയാക്കുന്നതും വീഴ്ച വരുത്തുന്ന ക്രേതാവിന് വസ്തുവിലോ അതു പിന്നീട് വിറ്റുകിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ തേർച്ചകളും നഷ്ടപ്പെടുന്നതുമാണ്.

(1)

ബി5. 12472/81. 1982 ഫെബ്രുവരി 16.

ലേലത്തീയതിയും സ്ഥലവും സമയവും—27-3-1982-ാം തിയതി ഉച്ചക്കുമുമ്പ് 11 മണിക്ക് ഉടുമ്പന്നൂർ വില്ലേജാഫീസിൽവെച്ച്.

പട്ടിക

താലൂക്ക്—തൊടുപുഴ. വില്ലേജ്—ഉടുമ്പന്നൂർ.

വീഴ്ച വരുത്തിയ ആളുടെ പേര്—കുരാപ്പിള്ളിൽ കെ. ഇ. സുലൈമാൻ.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മറ്റു ലക്ഷണങ്ങളും—ഉടുമ്പന്നൂർ വില്ലേജിൽ 3096-ാം നമ്പർ തണ്ടപ്പേരിൽ കൊണ്ടതും സർവ്വേ 383/1-1-ൽ പെട്ടതുമായ 12 സെന്റ് നിലം.

ഭൂമിയിൻമേലോ അതിന്റെ വിവിധ വിഭാഗത്തിൻമേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—അടിസ്ഥാന നികുതി 24 പൈസ.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—

| | രൂ. | പ. |
|---|---|---|
| വില്പന നികുതി കുടിശിഖ | 59,355 | 25 |
| ജപ്തി ചിലവ് | 2 | 50 |
| ആകെ | 59,357 | 75 |

(2)

ബി5. 8350/80. 1982 ഫെബ്രുവരി 8.

ലേലത്തീയതിയും സ്ഥലവും സമയവും—1982 മാർച്ച് 30-ാം തീയതി ഉച്ചയ്ക്ക് മുമ്പ് 11 മണിക്ക് മണക്കാട് വില്ലേജാഫീസിൽ വച്ച്.

പട്ടിക

താലൂക്ക്—തൊടുപുഴ. വില്ലേജ്—മണക്കാട്.

വീഴ്ചവരുത്തിയ ആളുടെ പേര്—മത്തായി ജോൺ ഉള്ളോപ്പിള്ളിച്ചാലിൽ, മണക്കാട്.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു വിവരങ്ങളും.—മണക്കാട് വില്ലേജ് സർവ്വേ 398/1-4, 398/2-ൽ പെട്ടതും 4334-ാം നമ്പർ തണ്ടപ്പേരിൽ കൊണ്ടുകിടക്കുന്നതുമായ 3 ഏക്കർ പുരയിടവും ദേഹണ്ഡങ്ങളും.

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി-അടിസ്ഥാന നികുതി—6 രൂപ.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വില്പന ഉത്തരവായിട്ടുള്ളതെന്ന്—

| | രൂ. | സ. |
|---|---|---|
| അബ്കാരി കുടിശിഖ | 12771 | 00 |
| ചെത്തുതൊഴിലാളി ക്ഷേമനിധി കുടിശിഖ | 2445 | 25 |
| നടപടിച്ചെലവ് | 3 | 00 |
| ആകെ | 15219 | 75 |

നിശ്ചിത നിരക്കിലുള്ള പലിശ വേറെയും.

(3)

ബി5. 10410/81. 1982 ഫെബ്രുവരി 16.

ലേലത്തിയതിയും സ്ഥലവും സമയവും.—1982 മാർച്ച് 27-ാം തിയതി ഉച്ചയ്ക്കു മുമ്പ് 11 മണിക്ക് ഉടുമ്പന്നൂർ വില്ലേജാഫീസിൽ വച്ച്.

പട്ടിക

താലൂക്ക്—തൊടുപുഴ. വില്ലേജ്—ഉടുമ്പന്നൂർ.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീമതി സൈനബ അബൂബേക്കർ, കൂരാപ്പിള്ളിൽ, ഉടുമ്പന്നൂർ. (പരേതനായ കൂരാപ്പിള്ളിൽ അബൂബക്കറിനുവേണ്ടി)

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു വിവരങ്ങളും.—ഉടുമ്പന്നൂർ വില്ലേജിൽ 2674-ാം നമ്പർ തണ്ടപ്പേരിൽ കൊണ്ടതും 14-7-1971-ലെ 2154-ാം നമ്പർ ആധാരപ്രകാരം കുടിശിഖക്കാരൻ വാങ്ങിയതും സർവ്വേ 179/1C/89/1095-ൽ പെട്ടതുമായ 1 ഏക്കർ പുരയിടവും ദേഹണ്ഡങ്ങളും.

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—അടിസ്ഥാന നികുതി 2 രൂ.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വില്പന ഉത്തരവായിട്ടുള്ളതെന്ന്—

| | രൂ. | സ. |
|---|---|---|
| വില്പന നികുതി | 30721 | 13 |
| നടപടിച്ചെലവ് | 2 | 50 |
| ആകെ | 30723 | 63 |

താലൂക്കാഫീസ്, തൊടുപുഴ.

പി. ജി. എസ്. പണിക്കർ, തഹശീൽദാർ.

# ERNAKULAM DISTRICT

## Cochin Taluk

പരസ്യം

(1)

ബി4-9782/81. 1982 ജനുവരി 28.

കൊച്ചി താലൂക്കിൽ രാമേശ്വരം വില്ലേജിൽ പുല്ലുവേലി പറമ്പിൽസിസി 19/1071-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. മാനുവൽ ഡിക്കോത്ത എന്നയാളുടെ പേരിൽ ഫെഡറൽ ബാങ്കിൽ ഗോൾഡ് ലോൺ നമ്പർ 4027, 5504 എന്നീ നമ്പറുകളിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ പണ്ടം എടുപ്പിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ഫിലോമിന ഡിക്കോത്ത എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ടിയാൻ 17-5-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഫിലോമിന ഡിക്കോത്ത | ഭാര്യ | 33 |
| 2 | ജൂഡ്സൺ ഡിക്കോത്ത | മകൻ | 16 |
| 3 | ജാക്സൺ ഡിക്കോത്ത | ,, | 12 |
| 4 | ഗിൽഡാ ഡിക്കോത്ത | മകൾ | 11 |

എന്നിവർ മാത്രമേ ഉള്ളൂവെന്ന് അറിവായിരിക്കുന്നതിനാലും 2 മുതൽ 4 വരെ കക്ഷികൾ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാൽ 1-ാം നമ്പർകാരിയും അപേക്ഷകയുമായ ശ്രീമതി ഫിലോമിന ഡിക്കോത്തയുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ടി പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-15672/81. 1981 ഡിസംബർ 28.

കൊച്ചി താലൂക്കിൽ പള്ളുരുത്തി വില്ലേജിൽ കുന്നുംവീട്ടിൽ താമസിച്ചിരുന്നയാളും പരേതനുമായ ശ്രീകുമാരൻ എന്നയാളുടെ പേരിൽ പെൻഷൻ കിട്ടേണ്ടതിലേക്ക് ഒരു അവകാശസർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മീനാക്ഷി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ടിയാൻ 13-9-1973-ൽ മരണപ്പെട്ടതായും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി മീനാക്ഷി | ഭാര്യ | 59 |
| 2 | കെ. കെ. ബാലകൃഷ്ണൻ | മകൻ | 31 |
| 3 | കെ. കെ. ജയൻ | ,, | 27 |
| 4 | കെ. കെ. ഇന്ദിര | മകൾ | 26 |

എന്നിവർ മാത്രമേ ഉള്ളൂവെന്നു അറിവായിരിക്കുന്നതിനാൽ 1 മുതൽ 4 വരെ കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ടി പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

ബി4-12409/81 1982 ജനുവരി 25.

കൊച്ചി താലൂക്കിൽ കുഴുപ്പിള്ളി വില്ലേജിൽ മുനമ്പം പ്രദേശത്ത് കുളങ്ങര വീട്ടിൽ താമസിച്ചിരുന്ന ആളും, പരേതനുമായ ശ്രീ. റോക്കി എന്നയാൾക്ക് ജി. സി. ഡി. എ-യിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 3,411 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ട്രീസ്സ എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ശ്രീ. റോക്കി എന്നയാൾ 2-8-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ്സ് |
|---|---|---|---|
| 1 | ട്രീസ്സ | ഭാര്യ | 48 |
| 2 | റാഫി | മകൻ | 28 |
| 3 | അലക്സ് | ,, | 26 |
| 4 | ആലീസ് | മകൾ | 24 |
| 5 | ജെസ്സി | ,, | 22 |

എന്നിവർ മാത്രമേ ഉള്ളൂ എന്ന് അറിവായിരിക്കുന്നതിനാലും 1, 2, 4, 5 എന്നീ നമ്പർ കക്ഷികൾ തുക

വാങ്ങുന്നതിന് 3-ാം നമ്പർ കക്ഷിയായ ശ്രീ. അലക്സ് എന്നയാളെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും 3-ാം നമ്പർ കക്ഷിയായ അലക്സ് എന്നയാളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ടി പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

ബി4-11687/81. 1982 ജനുവരി 28.

കൊച്ചി താലൂക്കിൽ കുമ്പളങ്ങി വില്ലേജിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. ജോർജ്ജ് ജോസഫ് എന്നയാളുടെ പേരിലുള്ള ആർ. സി 30-ാം നമ്പർ നെല്ലുകുത്തു ലൈസൻസ് പേരുമാറുന്നതിനുവേണ്ടി ടിയാന്റെ ഭാര്യ ശ്രീമതി പൗളിന ജോസഫ് ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ടിയാൻ 8-10-1980-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | പൗളിന ജോസഫ് | ഭാര്യ | 48 |
| 2 | അമ്മിണി | മകൾ | 26 |
| 3 | ഷേളി | ,, | 24 |
| 4 | ഷോളി | ,, | 22 |
| 5 | കുഞ്ഞുമോൻ | മകൻ | 20 |
| 6 | ഷിബ | മകൾ | 18 |
| 7 | ഷൈനു | മകൻ | 15 |
| 8 | ഷെല്ലി | മകൾ | 16 |

എന്നിവർ മാത്രമേ ഉള്ളുവെന്നു അറിവായിരിക്കുന്നതിനാലും 2 മുതൽ 6 വരെയുള്ള കക്ഷികൾ മാതാവായ ശ്രീമതി പൗളിന ജോസഫിന്റെ പേരിൽ കൊടുക്കുന്നതിന് സമ്മതപത്രം തന്നിട്ടുള്ളതിനാലും 7, 8 എന്നീ നമ്പരുകാർ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും 1-ാം നമ്പർ കക്ഷിയും അപേക്ഷകയും ആയ ശ്രീമതി പൗളിന ജോസഫ് എന്നവരുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ടി പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം; അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

കൊച്ചി.

കെ. എം. രാജൻ,
തഹശീൽദാർ.

## Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-2165/81. 1982 ഫെബ്രുവരി 9.

കണയന്നൂർ താലൂക്കിൽ എളംകുളം വില്ലേജിൽ കളപ്പുരയ്ക്കൽ ശ്രീ. യൂസഫ് മരിച്ചുപോയെന്നും ടിയാന് പെൻഷൻ ഇനത്തിൽ ലഭിക്കുവാനുള്ള 296 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്ന് വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ബിപാത്തു കുഞ്ഞ് സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. യൂസഫ് 29-9-1979-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ബിപാത്തു കുഞ്ഞ് | ഭാര്യ | 60 |
| 2 | ശ്രീ. കെ. വൈ. സലീ. | മകൻ | 40 |
| 3 | കെ. വൈ. മറിയക്കുട്ടി ഹബീബ് | മകൾ | 39 |
| 4 | കെ. വൈ ആരിഫാ അലിമാർ | ,, | 37 |
| 5 | കെ. വൈ. മുഹമ്മദ് സാലി | മകൻ | 35 |
| 6 | കെ. വൈ. ഷൗക്കത്തലി | ,, | 33 |
| 7 | കെ. വൈ. കൗലത്ത് മുഹമ്മദുകുട്ടി | മകൾ | 31 |
| 8 | കെ. വൈ. ഹമീദ് | മകൻ | 30 |
| 9 | കെ. വൈ. മെഹബൂബ് | ,, | 29 |
| 10 | കെ. വൈ. സുഹറാ നസീർ | മകൾ. | 26 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തിയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-21908/81. 1982 ഫെബ്രുവരി 9.

കണയന്നൂർ താലൂക്കിൽ കണയന്നൂർ വില്ലേജിൽ പുതുവൽപറമ്പു മഠത്തിൽ ശ്രീ. ടി. എ. രാമയ്യർ മരിച്ചുപോയെന്നും ടിയാനു കിട്ടുവാനുള്ള പെൻഷൻ കുടിശ്ശിക 100 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്ന് വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ മകൻ ശ്രീ. സുബ്രഹ്മണ്യൻ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. ടി. എ. രാമയ്യർ 12-10-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മി അമ്മാൾ | ഭാര്യ | 56 |
| 2 | സുബ്രഹ്മണ്യൻ | മകൻ | 31 |
| 3 | പാർവതി | മകൾ | 26 |
| 4 | അന്നപൂർണ്ണേശ്വരി | ,, | 23 |
| 5 | പ്രസാദ് | മകൻ | 15 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തിയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-2824/82. 1982 ഫെബ്രുവരി 16.

കണയന്നൂർ താലൂക്കിൽ എറണാകുളം വില്ലേജിൽ പച്ചാളം ദേശത്ത് വാടക്കകത്ത് വക്കോ ജോസഫ് മരിച്ചുപോയെന്നും ടിയാന്റെ പെൻഷൻ ബാക്കിയും കനറാ ബാങ്കിന്റെ എറണാകുളം ശാഖയിലെ നിക്ഷേപവും കൂടി മൊത്തം 1,000 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി. മൗരിസ്യ ജോസഫ് സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. വക്കോ ജോസഫ് 9-1-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി മൗരിസ്യ | ഭാര്യ | 50 |
| 2 | ആഷാ ട്രീസാ | മകൾ | 22 |
| 3 | ബെററി ബിയാട്രീസ് | ,, | 20 |
| 4 | ചാറൽസ് ആബെററ് | മകൻ | 18 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹസീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തിയതി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(4)

നമ്പർ. സി6-2352/82. 1982 ഫെബ്രുവരി 16.

കണയന്നൂർ താലൂക്കിൽ ചേരാനെല്ലൂർ വില്ലേജിൽ വടുതല ദേശത്ത് മാളിയം വീട്ടിൽ ശ്രീ. രത്നസ്വാമി ശെട്ടി മരിച്ചുപോയെന്നും ടിയാന് പൊന്നുംവില ഇനത്തിൽ ലഭിക്കുവാനുള്ള 2,235 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽനിന്ന് വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ മകൻ എം. ആർ. വിഷ്ണു സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. രത്നസ്വാമിശെട്ടി 10-2-1950-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| അവകാശിയുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| ശ്രീ. എം. ആർ. വിഷ്ണു | മകൻ | 41 |

മേൽ വിവരിച്ചയാളാണ് പരേതന്റെ അവകാശിയെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തിയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

നമ്പർ സി6-2737/82. 1982 ഫെബ്രുവരി 16.

കണയന്നൂർ താലൂക്കിൽ തൃക്കാക്കര തെക്ക് വില്ലേജിൽ കിളുത്താട്ടിൽ കെ. കെ. പൗലോസ് മരിച്ചുപോയെന്നും ടിയാൻ ട്രാവൻകൂർ സ്റേറററുബാങ്കിന്റെ എറണാകുളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 590 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ മകൻ ഡോ: എബ്രാഹാം കെ. പോൾ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. കെ. പൗലോസ് 5-2-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ശോശാകുര്യൻ | അമ്മ | 75 |
| 2 | ശ്രീ. എബ്രാഹാം പോൾ | മകൻ | 31 |
| 3 | ,, കുര്യൻ പോൾ | ,, | 26 |
| 4 | ജസിപോൾ | മകൾ | 21 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തിയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എറണാകുളം. വി. പി. ഭാസ്കരൻ, തഹശിൽദാർ, കണയന്നൂർ

## Parur Taluk

പറവൂർ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ,

സി1-11955/81. 1982 ഫെബ്രുവരി 11.

പറവൂർ താലൂക്ക് പറവൂർ വില്ലേജ് പറയകാടു മുറിയിൽ കോററാട്ട് നാരായണൻ 30-6-1977-ൽ മരിച്ചുപോയതായും ടിയാനു കുടികിടപ്പവകാശം കൊടുത്ത വകയിൽ വൈപ്പിൻ ലാൻറ് ട്രിബ്യൂണലിൽനിന്നും കിട്ടുവാനുള്ള 1694 രൂപ 34 പൈസ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ മാക്ഷായണി സമർപ്പിച്ച അപേക്ഷ പറവൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടിയാൻ 30-6-1977-ൽ മരിച്ചുപോയതായും ടിയാനു ലാൻറ് ട്രൈബ്യൂണലിൽനിന്നും കിട്ടുവാനുള്ള 1694 രൂപ 34 പൈസ വാങ്ങുന്നതിനു അവകാശി പരേതന്റെ ഭാര്യ (1) 62 വയസ്സ് മാക്ഷായണി മക്കൾ (2) 43 വയസ്സ് സുഗതൻ, (3) 40 വയസ്സ് മിൽട്ടൻ (4) 37 വയസ്സ് ഗോപിനാഥൻ, (5) 34 വയസ്സ് രത്നമണി എന്നിവരാണെന്നു കണ്ടതിനാലും ഇവരിൽ 2 മുതൽ 5 വരെ കക്ഷികൾ ടി സംഖ്യ വാങ്ങുന്നതിനു ഒന്നാം നമ്പർകാരിയെ അധികാരപ്പെടുത്തി സ്റേറററുമെന്റ് തന്നിട്ടുള്ളതിനാലും പരേതന് ലാൻറ് ട്രൈബ്യൂണലിൽനിന്നും കിട്ടുവാനുള്ള 1694 രൂപ 34 പൈസ വാങ്ങുന്നതിനു അവകാശി പരേതന്റെ ഭാര്യ മാക്ഷായണി ആണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരള ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽനിന്നും നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, പറവൂർ. ജി. വിജയൻ, തഹശീൽദാർ.

## Muvattupuzha Taluk

മൂവാററുപുഴ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്

(1)

B6-14745/80. 1981 ജൂൺ 27.

മൂവാററുപുഴ താലൂക്കിൽ രാമമംഗലം വില്ലേജിൽ പെരികാലത്തു വീട്ടിൽ താമസക്കാരനായിരുന്ന ശ്രീ. ചാക്കോ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ ഭാര്യ ഏലിയാമ്മ ഒരു അവകാശസർട്ടിഫിക്കററിന് അപേക്ഷിച്ചതിൻമേൽ രാമമംഗലം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്നു കണ്ടിരിക്കുന്നു. അതിനാൽ അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഏലിയാമ്മ | ഭാര്യ | |
| 2 | അന്നംകുഞ്ഞ് | മകൾ | 25 |
| 3 | മത്തായി കുഞ്ഞ് | മകൻ | 22 |
| 4 | ജോയി | ,, | 19 |
| 5 | കുമാരി | മകൾ | 16 |
| 6 | സാലി | ,, | 14 |

5-ം, 6-ം നമ്പരുകാരുടെ രക്ഷാകർത്താവ് 1-ാം നമ്പർ കാരിയാകുന്നു.

(2)

B6-387/82. 1982 ഫെബ്രുവരി 10.

മൂവാററുപുഴ താലൂക്ക് മുളവൂർ വില്ലേജ് മുളവൂർ കരയിൽ പൊറങ്ങാ പുത്തൻ പുരയിൽ പാലൻ കണ്ടോതി ഭാര്യ തോരംചിളി മരണപ്പെട്ടുപോയിട്ടുള്ളതയും പാററയുടെ പേരിൽ മുളവൂർ വില്ലേജിലുള്ള വസ്തുവിൽ നിന്നും പെരിയാർവാലി ഇറിഗേഷൻ കനാലിനു വേണ്ടി പൊന്നുംവിലയ്ക്കെടുത്തിട്ടുള്ള സ്ഥലത്തിന്റെ പൊന്നുംവില വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് മേൽ

of 15 days, the right will be resold at the risk and loss of the original bidder who besides forfeiting the claim on the amounts paid, will be held responsible for any loss sustained by Government, by the resale of the right, but will have no claim over the profit, if any. The loss sustained by the Government by the resale of the right will be recovered from him under the provisions of the Revenue Recovery Act in force in the state, if the same is not paid within the time fixed by the Divisional Forest Officer in a registered notice.

(c) If the default be only to execute the agreement the purchaser shall be fined upto Rs. 1 per day of delay upto 30 days by the Divisional Forest Officer.

10. No petition or post offer received after seven days of the conduct of the sale will ordinarily be considered except when the post offer is advantageous by more than 10% of the original offer when the bid amount is one lakh and above and more than 20% when the original bid amount is less than one lakh. The post offerer will comply with the following terms: (i) offer should be made within 7 days of auction failing which the offer will not be considered; (ii) post offerer should remit double the amount paid by the bidder on the auction date; and (iii) the remittance should be made and the chalan or bank deposit receipt produced before the Divisional Forest Officer concerned within 7 days from the date of receipt of registered notice to that effect.

The post offerer after satisfying the conditions specified above should execute an agreement before the Divisional Forest Officer concerned, pledging the security for the due fulfilment of the above terms.

If the post offerer satisfies the conditions a re-auction of the right will be conducted after giving the usual publicity as per rules. In the reauction the price fetched if does not come upto what has been offered by the post offerer it will be awarded to the post offerer at the amount offered by him. If he backs out, the security amount remitted by him will be forfeited to Government. If however the bid amount is above what has been offered by the post offerer the right will be awarded to the highest bidder in re-auction and the amount remitted by the post offerer will be released to him.

11. The successful bidders should produce certificates of clearance of arrears of income-tax, agricultural income-tax and sales-tax before release of security. The agricultural income-tax and sales-tax clearance certificates need not be produced in case of contract value is less than Rs. 500 and central income-tax clearance certificate also need not be produced in case the contract value is less than Rs. 6,000.

12. The Government reserves the right of felling during the period of lease the trees of the species the produce of which are included in the lease and the lessee cannot raise any objection or claim any compensation thereto. They also reserve the right of collecting any of the produces for Government purposes and the right of leasing out lands found fit for cardamom cultivation.

13. Trees should not be debarked.

14. No claims or reduction of rate should be raised by the bidder against Government, if any of the area included in this contract is taken by Government for any other purpose as may be needed.

15. The successful bidder should give an undertaking that he is not related to any officer having control of the work.

16. If any produce prohibited for collection and removal, as per agreement found collected or removed such produce shall be liable to be confiscated to Government and the contractor will also be liable to pay any penalty including forfeiture of security for violation of agreement condition.

17. The Divisional Forest Officer will be at liberty to modify, include or delete any of the conditions of this sale notice before the actual sale is held, but all such changes will be read out before the sale and signatures of all the bidders obtained in token of having clearly understood all the conditions of the sale.

18. In the case of any dispute between the Divisional Forest Officer and the purchase contractor as to any matter arising under this contract, such dispute shall be referred to the Conservator of Forests, Quilon whose decision thereon shall be final.

19. Further particulars can be had from the Divisional Forest Office, Trivandrum during office hours.

## LIST OF PRODUCE THAT MAY BE COLLECTED AND REMOVED

| *Group* | *Name of produce* |
|---|---|
| A | Honey and wax |
| B | Cardamom |
| C | Incha bark |
| D | Manjakoova |
| E | Dammer (Black and White) |

F. *Tanning and dying materials*

1. Chappangam
2. Goosberry
3. Thembrakka
4. Thannikka
5. Kadukka
6. Kolinchi

G. *Medicinal produce*

1. Wild pepper
2. Yedampiri
3. Channakka
4. Valampiri
5. Kazhanchikuru
6. Garudakkodi
7. Neervalam
8. Champakka
9. Pathirippu
10. Kalpasi
11. Peppudal
12. Vayambu
13. Curcuma Aromatic
14. Pepper longum

G. *Medicinal produce—Contd.*

15. Hydnocrupus fruint seeds
16. Kurumthotti
17. Palankodi
18. Pullavara
19. Chittaratha
20. Odamkodi
21. Chkkida
22. Puttumanga
23. Nuxvomica
24. Thettamparal
25. Narunandi
26. Lemon grass

H. *Edibles*

1. Pinampuli
2. Pavakka
3. Mulayari
4. Pinjappuvu
5. Wild Jack
6. Chundakka
7. Tamarind
8. Ginger
9. Mango
10. Pineapple
11. Asparagus roots
12. Kanthari
13. Pepper
14. Solanum indicum
15. Cheenthakka

I. *Perfumery species*

1. Kacholam
2. Ramacham
3. Kumkumapoovu
4. Mattippal
5. Thamarappuliu
6. Curcuma zedoria

J. *Other Minor Forest Produce*

1. Cheevakka
2. Plantain
3. Murukkumuthu
4. Kuva leaves
5. Kythanar fibre
6. Panayola and fruits
7. Koragrass
8. Soapnut
9. Poonempoovu

K. *Medicinal produce used as medicine*

1. Kalmadam
2. Kalpal
3. Nuxvomica seeds

L. *Oil seeds*

1. Eluppa
2. Marotti
3. Poovam
4. Nangu
5. Pathiri
6. Karingotta
7. Pongu
8. Odal

II

ദർഘാസ് പരസ്യം

നമ്പർ എൽ. 8418/79. 1982 ഫെബ്രുവരി 25.

തിരുവനന്തപുരം ഡിവിഷനിൽ കുളത്തൂപ്പുഴ റെയിഞ്ചിൽ കുളത്തൂപ്പുഴ ആററിന്റെ, താഴെ പട്ടികയിൽ വിവരിക്കുന്ന നദീഭാഗങ്ങളിൽ നിന്നും മുൻപിനാലെ പിഴുതുവീണ് മണ്ണിനടിയിൽപ്പെട്ടു കിടക്കുന്നതായ മരങ്ങളിലെ തടിയും വിറകും ശേഖരിച്ച് നീക്കം ചെയ്തു കൊണ്ടുപോകുന്നതിന് താഴെ വിവരിക്കുന്ന സാധാരണ ലേല വ്യവസ്ഥകൾക്കും നിലവിലുള്ള ഉടമ്പടി വ്യവസ്ഥകൾക്കും വിധേയമായി മുദ്ര വച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസുകൾ 1982 മാർച്ചുമാസം 24-ാം തീയതി മൂന്നുമണിക്ക് മുൻപായി തിരുവനന്തപുരം ഡിവിഷണൽ ഫോറസ്റ്റാഫീസർക്കോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ ലഭിക്കേണ്ടതാണ്. ദർഘാസ് ഫാറം നിശ്ചിത വിലയ്ക്ക് 24-3-1982 പകൽ ഒരു മണിവരെ ഈ ആഫീസിൽ നിന്നും ലഭിക്കുന്നതാണ്.

ദർഘാസു നൽകുന്ന ആൾ ദർഘാസിനു പൂർണ്ണ തീരുമാനമുണ്ടാകാതെ പിൻമാറാൻ പാടില്ലാത്തതും അപ്രകാരം പിൻമാറിയാൽ ഡിപ്പാർട്ടുമെന്റിനു വരുന്ന നഷ്ടത്തിന് അയാൾ ഉത്തരവാദിയാകുന്നതുമാണ്. ദർഘാസ് എഴുതി തരുന്ന ഏതൊരാളും 9-3-1976-ലെ ഗസററിൽ പരസ്യപ്പെടുത്തിയിരിക്കുന്ന 23-2-1976-ലെ ജി.ഒ. (പി) 62/76/എഡി ചട്ടങ്ങൾക്ക് വിധേയനായിരിക്കുന്നതാണ്. ശേഖരിക്കുന്ന ഇനത്തിൽപ്പെടുന്ന തടിക്കും വിറകിനും ഷെഡ്യൂൾ റേററിന്റെ നിശ്ചിത ശതമാനം ടെണ്ടർ ഫോറത്തിൽ രേഖപ്പെടുത്തേണ്ടതും ഏററവും കൂടിയ ശതമാനത്തിന് ടെണ്ടർ നൽകുന്ന ആളിന്റെ ടെണ്ടർ സാധാരണ ഗതിയിൽ പരിഗണനയ്ക്കെടുക്കുന്നതുമായിരിക്കും. ഈ പരസ്യ പ്രകാരം ലഭിക്കുന്ന ഏതൊരാളിന്റേയും ടെണ്ടർ കാരണം കൂടാതെ തന്നെ അംഗീകരിക്കുന്നതിനോ നിരാകരിക്കുന്നതിനോ തിരുവനന്തപുരം ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അധികാരമുണ്ടായിരിക്കും.

സാധാരണ വ്യവസ്ഥകൾ

1. ദർഘാസ് അംഗീകരിച്ച് ഉറപ്പിച്ച് അറിയിക്കുന്ന തീയതി മുതൽ 15 ദിവസങ്ങൾക്കകം പതിനായിരം രൂപ സെക്യൂരിററി തുക ഒടുക്കി ഉടമ്പടി വച്ചുകൊള്ളേണ്ടതാണ്.

2. തടിയും വിറകും ശേഖരിച്ച് നീക്കം ചെയ്യുന്നതിനുള്ള കാലാവധി ഉടമ്പടി തീയതി മുതൽ ഒരു വർഷമായിരിക്കും.

3. തേക്ക്, ഈട്ടി, എബണി (കരിന്താളി) ഇനത്തിൽപ്പെട്ട തടിയോ വിറകോ ഉണ്ടെങ്കിൽ അവ ശേഖരിച്ച് കുളത്തൂപ്പുഴ റെയിഞ്ചാഫീസറെ ഏൽപ്പിച്ചുകൊടുക്കേണ്ടതാണ്.

4. ശേഖരിച്ച് അട്ടിവയ്ക്കുന്ന തടിയും വിറകും അളന്ന് അതിന് കാലാകാലങ്ങളിൽ നിലവിലിരിക്കുന്ന ഷെഡ്യൂൾ റേററിൻമേലുള്ള അംഗീകൃത ദർഘാസ് റേററ് ഈടാക്കുന്നതുമായിരിക്കും. തടിയുടെയും വിറകിന്റെയും വില ഒടുക്കിയതിനുശേഷം മാത്രമേ അവ നീക്കം ചെയ്യാൻ അനുവദിക്കുകയുള്ളൂ. വിവിധയിനം തടികളുടെ നിലവിലുള്ള ഷെഡ്യൂൾ റേററ് ഈ ആഫീസിൽ നിന്നും അറിയാവുന്നതാണ്.

5. തടിയും വിറകും താഴെ പട്ടികയിൽ കാണിച്ചിരിക്കുന്ന നദീ ഭാഗത്തിന്റെ ഒരററത്തുനിന്നും തീർത്തു ശേഖരിച്ചെടുത്തു കൊണ്ടുപോകേണ്ടതാണ്.

6. ഒരു പ്രാവശ്യം അളന്ന് തിട്ടപ്പെടുത്തിയതും വില മുതലായവ അടച്ചതും ആയത് നീക്കം ചെയ്യുന്നതിന് അനുവദിച്ചുകൊണ്ടുള്ള പാസ് ലഭിച്ചതുമായ തടിയും വിറകും മുഴുവൻ നീക്കം ചെയ്തതിനുശേഷം മാത്രമേ വീണ്ടും ശേഖരിക്കുവാൻ അനുവദിക്കുകയുള്ളൂ.

7. ശേഖരിക്കുന്ന വിവിധയിനം തടികളുടെയും വിറകിന്റെയും വില ഷെഡ്യൂൾ റേറ്റിന്റെ ഏകീകൃത നിരക്ക് (uniform rate) ടെണ്ടർ ഫോറത്തിൽ രേഖപ്പെടുത്തേണ്ടതാണ്.

8. ശേഖരിക്കുന്ന തടികളും വിറകും 29-5-1981-ലെ ജി.ഒ. (എം.എസ്) നമ്പർ 169/81-ാം നമ്പർ സർക്കാർ ഉത്തരവിൽ വിവരിക്കുന്ന ഇനങ്ങളിൽപ്പെടുന്നതായാൽ അവയ്ക്ക് അപ്പോഴപ്പോൾ നിലവിലുള്ള വിലയോ ഷെഡ്യൂൾ റേറ്റിന്റെ അംഗീകൃത ദർഘാസ് വിലയോ ഏതാണ് കൂടുതൽ അത് ഈടാക്കുന്നതായിരിക്കും.

പട്ടിക

| | |
|---|---|
| 1. റെയിഞ്ചിന്റെ പേരും തടിയും വിറകും ശേഖരിക്കുവാൻ അനുവദിച്ചിട്ടുള്ള നദീഭാഗങ്ങളും: | കുളത്തൂപ്പുഴ റെയിഞ്ചിൽ കുളത്തൂപ്പുഴ നദിയുടെയും അതിന്റെ പോഷകനദികളുടെയും ചിനിക്കാലമുതൽ പൊൻമുടിവരെയുള്ള ഭാഗവും, പൂവാർ തിൽപ്പാലം മുതൽ ശാസ്താനടവരെയുള്ള ഭാഗവും ശങ്കിലി ജംഗ്ഷൻ ഭാഗവും. |
| 2. ശേഖരിക്കാനുള്ള തടിയുടെയും വിറകിന്റെയും ഉദ്ദേശ അളവ്: | പലജാതി തടി.—500 ക്യു.മീ., വിറക്.—750 ടൺ. |

3. നിരതദ്രവ്യം.—11,500 രൂപാ.

4. ദർഘാസ് ഫാറത്തിന്റെ വില.— രൂപ 100+ എസ്. റി.

5. ടെണ്ടർ തുറക്കുന്ന തീയതിയും സമയവും.—1982 മാർച്ച് മാസം 24-ാം തീയതി പകൽ 3.15-ന്.

കൂടുതൽ വിവരങ്ങൾക്ക് കുളത്തൂപ്പുഴ റെയിഞ്ചാഫീസിൽ നേരിട്ടന്വേഷിക്കേണ്ടതാണ്.

ഡി. എസ്. റാവു,
തിരുവനന്തപുരം. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

ദക്ഷിണവനമേഖല

ലേലപ്പരസ്യം

കു.എ—2. 2620/81. 1982 മാർച്ച് 1.

താഴെ ഷെഡ്യൂളിൽ വിവരിക്കുന്ന ഡിപ്പോകളിൽ നിന്നും അടിയിൽ വിവരിക്കുന്ന ചട്ടങ്ങൾക്ക് വിധേയമായി തടി, കഴ, തേക്കിന്റെയും ഈട്ടിയുടെയും കഷണങ്ങൾ, കാട്ടുവിറക് മുതലായവ ലേലം ചെയ്തു വിൽക്കപ്പെടുന്നതാണ്. എക്സ്പോർട്ട് ഇനത്തിൽപ്പെടുന്ന ഏതെങ്കിലും തേക്കു തടികൾ വിൽപ്പനയ്ക്ക് തയ്യാറാകുന്നതായാൽ പ്രസ്തുത തേക്കുതടികളും അതാതു ദിവസം മറ്റു തടികളോടുകൂടി ലേലം ചെയ്തു വിൽക്കപ്പെടുന്നതാണ്. ലേലം അതാതു ദിവസം പത്തു മണിക്ക് ആരംഭിക്കുന്നതും അഞ്ചുമണിവരെ തുടരുന്നതുമായിരിക്കും. എന്നാൽ 12.30 മുതൽ 2 മണിവരെയുള്ള ഒന്നരമണിക്കൂർ സമയം ഉച്ച ഭക്ഷണത്തിനുവേണ്ടി ഒഴിവുണ്ടായിരിക്കുന്നതാണ്.

ലേലനിബന്ധനകൾ

1. (1) ഓരോ ഡിപ്പോയിലും അതാതിനു നിശ്ചയിച്ചിരിക്കുന്ന തീയതികളിൽ ലേലം നടത്തുന്നതായിരിക്കും. ലേലദിവസം പൊതു ഒഴിവു ദിവസമാകുന്നതായാൽ ടി ലേലം നടത്തുന്നതല്ല.

(2) സാധാരണ തടികൾ, ജാതിയും തരവും തിരിച്ച് സൗകര്യമുള്ള ലോട്ടുകളായി ലേലത്തിനു വയ്ക്കുന്നതാണ്. ഓരോ ജാതിയിലും തരത്തിലുമുള്ള തടികൾ മാത്രമേ ഒരു ലോട്ടിൽ ഉൾപ്പെടുത്തുകയുള്ളൂ. അങ്ങനെയുള്ള ഓരോ ലോട്ടും തേക്കും ഈട്ടിയും ഒഴിച്ച് ഇതര ഇനത്തിൽപ്പെട്ടവ ഇരുപത് ഘനമീറ്ററിൽ കവിയാത്തതുമായിരിക്കും.

കയറ്റുമതിഇനത്തിലോ, അളവിലോപെട്ട തേക്ക് ഈട്ടി എന്നി ഇനത്തിൽപ്പെട്ട ഓരോതടിയും, ഓരോ പ്രത്യേക ലോട്ടുകളായും, പ്രസ്തുത ഇനത്തിൽത്തന്നെയുള്ള മറ്റു തടികൾ തേക്ക് പത്തു ഘനമീറ്ററിൽ കവിയാതെയും ഈട്ടി 5 ഘനമീറ്ററിൽ കവിയാതെയുമുള്ള ലോട്ടുകളായും ലേലത്തിൽ വിൽക്കുന്നതാണ്.

കൂടാതെ ലേലം നടത്തുന്ന ഉദ്യോഗസ്ഥന് (ഡി.എഫ്.ഒ.) യുക്തമെന്നു തോന്നുന്ന പക്ഷം ഒരു ലേലത്തിൽ ഒരേ ജാതിയിലും ഇനത്തിലുംപെട്ട വെള്ളമരങ്ങൾ കുറച്ചു ലോട്ടുകൾ ഒന്നിച്ചു ചേർത്തു വിൽക്കുന്നതിന് അധികാരമുണ്ടായിരിക്കും. എന്നാൽ ഇത് അഞ്ചു ലോട്ടുകളിൽ അധികരിക്കുകയുമില്ല.

2. (1) ലേലത്തിൽ ചേരാനാഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പുതന്നെ നിരതദ്രവ്യമായി 500 രൂപ നിക്ഷേപിക്കേണ്ടതാകുന്നു. അതുകൂടാതെ ലേല നോട്ടീസിലെ നിബന്ധനകൾ സമ്മതിച്ചതായികൂടി നോട്ടീസിൽ ഒപ്പിട്ടുകൊടുക്കേണ്ടതാകുന്നു. കയറ്റുമതിക്കുകൊള്ളാവുന്ന ഈട്ടിത്തടി ലേലത്തിന് 500 രൂപ പ്രത്യേക നിരതദ്രവ്യം കെട്ടേണ്ടതാണ്.

(2) ലേലത്തിൽ തടി മുതലായവ പിടിക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞശേഷം തിരികെ കൊടുക്കുന്നതാണ്.

(3) ലേലത്തിൽ ചേർന്ന് തടി മുതലായവ കൂടുതൽ വിലയ്ക്ക് പിടിക്കുന്നവരുടെ നിരതദ്രവ്യം സർക്കാർ കൈവശം വയ്ക്കുന്നതാണ്. അപ്രകാരമുള്ള സംഖ്യ ലേലക്കാരൻ ഏതെങ്കിലും നിബന്ധനകൾ അനുസരിക്കാത്ത പക്ഷം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതായിരിക്കും.

(4) ലേലം നടത്തുന്ന ഉദ്യോഗസ്ഥന് സ്വീകരിക്കത്തക്കതായ അധികാരപത്രം ഹാജരാക്കാതെ യാതൊരാളെയും മറ്റൊരാൾക്കുവേണ്ടി ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല.

(5) ലേലം തീർന്നാൽ ഉടൻ കൂടുതൽ വിലയ്ക്കു വിളികേട്ട ആൾ ലേല രജിസ്റ്ററിൽ എഴുതിയിട്ടുള്ള വിവരങ്ങൾ സമ്മതിച്ചതായി ടി രജിസ്റ്ററിൽ ഒപ്പിട്ടുകൊടുക്കേണ്ടതാകുന്നു.

(6) ലേലം നടത്തുന്ന ഉദ്യോഗസ്ഥന് യാതൊരു കാരണവും പറയാതെ ഏതെങ്കിലും ആളിന്റെ നിരതദ്രവ്യം സ്വീകരിക്കുകയോ, നിരാകരിക്കുകയോ ചെയ്യുന്നതിനും ലേലത്തിൽ ഉദ്ദേശിച്ചിട്ടുള്ള ലോട്ടുകൾ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യുന്നതിനുമുള്ള അധികാരം ഉണ്ടായിരിക്കുന്നതുമാകുന്നു.

3. (1) അധികാരമുള്ള ഉദ്യോഗസ്ഥന്റെ ഉത്തരവിനെ ആസ്പദമാക്കിയായിരിക്കും ലേലം സ്ഥിരപ്പെടുത്തുന്നത്. എന്നാൽ ടി ഉദ്യോഗസ്ഥന് യാതൊരു കാരണവും പറയാതെ ലേലം അംഗീകരിക്കുന്നതിനോ നിരാകരിക്കുന്നതിനോ ഉള്ള അധികാരം ഉള്ളതാകുന്നു.

(2) അംഗീകരിച്ചിട്ടുള്ള ഫാറത്തിൽ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിക്കുന്നതും ടി ഫാറവും ബാക്കി ലേലത്തുക ഒടുക്കുവാനുള്ള കൗണ്ടർസൈൻഡ് ചെലാനും സർട്ടിഫിക്കററ് ഓഫ് പോസ്ററിംഗിൽ അയയ്ക്കുന്നതാണ്.

4. ഡിപ്പോ സ്റ്റോക്ക് രജിസ്റ്റർ അനുസരിച്ചുള്ള ഡിപ്പാർട്ട്മെൻറ് അളവുകളും തരം തിരിക്കലും ശരിയാണെന്ന് ലേലക്കാരൻ സ്വീകരിക്കേണ്ടതാണ്.

5. ലേലം തുടങ്ങുന്നതിനുമുൻപ് തടികളുടെ നൽപ്പുതിൽപ്പു സ്ഥിതിയും അളവുകളും തരംതിരിക്കലും ജാതിയും നേരിട്ടു കണ്ട് മനസ്സിലാക്കി ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാകുന്നു. ലേലം കഴിഞ്ഞതിനുശേഷമുണ്ടാകുന്ന പരാതികളെ യാതൊരു കാരണവശാലും ഗൗനിക്കുന്നതല്ല. ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ തെര്യപ്പെടുത്തിയ തീയതി മുതൽ ലേലത്തിൽ പിടിച്ച തടികൾക്കും മററും അഗ്നി മൂലമോ വെള്ളപ്പൊക്കം കൊണ്ടോ, മററു വല്ല കാരണവശാലോ നാശനഷ്ടം സംഭവിച്ചാൽ ആ നഷ്ടത്തിന് സർക്കാർ യാതൊരുത്തരവിലും ഉത്തരവാദിയായിരിക്കുന്നതല്ല.

6. ഓരോ ലേലത്തിനും, വിൽക്കപ്പെടുന്ന തടികളുടെ പരിപൂർണ്ണ വിവരങ്ങൾ അതാതു ഡിപ്പോ ആഫീസറോട് അന്വേഷിച്ചാൽ അറിയാവുന്നതാണ്.

7. സർക്കാരിലേക്ക് എല്ലാ തുകകളും കൊടുത്തതിനുശേഷം അതാതു ഡിപ്പോ ആഫീസറാൽ കൊടുക്കപ്പെടുന്ന പാസിൻപടി തടികൾ സ്വന്തം ചെലവിൽ നീക്കം ചെയ്തു കൊള്ളേണ്ടതാകുന്നു.

(എ) തടികൾ നീക്കം ചെയ്യുന്നതിൽ ഡിപ്പാർട്ട്മെൻറ് കൺട്രാക്ടർമാർ ഉള്ള ഡിപ്പോയിൽ അവരുടെ സഹായം ഉപയോഗിച്ചുകൊള്ളേണ്ടതും ആയതിന് ഡിപ്പാർട്ടുമെൻറ് നിശ്ചയിച്ചിട്ടുള്ള ചാർജ് വഹിക്കേണ്ടതുമാണ്.

8. സ്റ്റേററ് ഫോറസ്ററ് ഡിപ്പാർട്ടുമെൻറിൽ കഴിഞ്ഞ ഏതെങ്കിലും ഒരു ലേലത്തിൽ പങ്കുകൊണ്ട് ലേലനിബന്ധനകൾക്ക് വീഴ്ച വരുത്തിയിട്ടുള്ള യാതൊരാളിനും നേരിട്ടോ അതോ സ്വീകാര്യമായ അധികാരപത്രം കൊണ്ടുവരുന്ന അയാളുടെ ഏജൻറിനേയോ യാതൊരുകാരണവശാലും ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല

9. താഴെ വിവരിക്കുന്ന നിബന്ധനകൾ അനുസരിച്ച് ലേലക്കാരനിൽ നിന്നും ഈടാകാനുള്ള ഏതു തുകയും കരക്കുടിശ്ശികയായി പരിഗണിച്ച് നിലവിലുള്ള റവന്യൂ റിക്കവറി ആക്ററനുസരിച്ചും പിന്നീട് അപ്പോഴപ്പോൾ ഉണ്ടാകുന്ന ഭേദഗതികൾ അനുസരിച്ചും ഈടാക്കുന്നതുമാകുന്നു.

(എ) താഴെ വിവരിക്കുന്ന നിബന്ധനകൾ അനുസരിച്ച് ലേലക്കാരൻ അടയ്ക്കാനുള്ള തുകകൾ അടയ്ക്കാതെ വീഴ്ചവരുത്തിയാൽ ലേലക്കാരൻ അതേ സെയിൽസ് ഡിവിഷനിലോ സ്റ്റേററിലെ മററു ഡിവിഷനിലോ നിന്നു ലേലത്തിൽ പിടിച്ച മുഴുവൻ തുകയും ഒടുക്കി നീക്കം ചെയ്യാതെ കിടക്കുന്ന തടികളെ സർക്കാരിന് ഈടാകാനുള്ള മുഴുവൻ തുകയും ഈടാകുന്നതുവരെ വിട്ടുകൊടുക്കുന്നതല്ലാത്തതുമാകുന്നു.

10. (1) ലേലം വിളികേട്ട ആൾ ലേലം കഴിഞ്ഞാലുടൻതന്നെ ലേലസംഖ്യയുടെ മൂന്നിലൊന്നിന് നിക്ഷേപിച്ചിട്ടുള്ള നിരതദ്രവ്യം കഴിച്ച് ബാക്കിയുള്ള തുക ഒടുക്കേണ്ടതാകുന്നു. ഏററവും കുറഞ്ഞ മൂന്നിലൊന്നുതുക 500 രൂപയും ഏററവും കൂടുതൽ മൂന്നിലൊന്നുതുക 5000 രൂപയും ആയിരിക്കുന്നതാണ്. യഥാർത്ഥ മൂന്നിലൊന്നു സംഖ്യ അയ്യായിരം രൂപയിൽ കൂടുതലായാലും 5000 രൂപയിൽ നിരതദ്രവ്യം കഴിച്ചുള്ള ബാക്കി സംഖ്യ ഒടുക്കിയാൽ മതിയാകുന്നതാണ്. ലേലസംഖ്യ 500 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ തുകയും അപ്പോൾ തന്നെ ഒടുക്കേണ്ടതാകുന്നു. അതിനു വീഴ്ച വരുത്തിയാൽ തത്സംബന്ധമായ തടികളുടെ ലേലം അസ്ഥിരപ്പെടുത്തി ലേലക്കാരൻ അടച്ചിട്ടുള്ള തുക മുഴുവൻ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ലേലക്കാരൻ പിടിച്ചിട്ടുള്ള തടികൾ മുതലായവ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിന്മേൽ വീണ്ടും ലേലം ചെയ്യുന്നതുമാകുന്നു. എക്സ്പോർട്ട് ക്വാളിററി ഈട്ടിത്തടിയെ സംബന്ധിച്ചാണെങ്കിൽ ലേലദിവസം പ്രത്യേകം ഒടുക്കേണ്ട തുക അവയുടെ വിലയുടെ മൂന്നിലൊന്നോ 5000 രൂപയോ ഏതാണ് കുറവെന്നു വച്ചാൽ ആ തുകയിൽ നിന്നും നിരതദ്രവ്യം കുറച്ചുവരുന്ന തുകയായിരിക്കും.

(2) ലേലത്തുകയുടെ ബാക്കി സംഖ്യ ലേലം സ്ഥിരപ്പെടുത്തിയിരിക്കുന്ന വിവരം ലേലക്കാരനെ തെര്യപ്പെടുത്തുന്ന നോട്ടീസ് ഡിപ്പോ ആഫീസർ അയയ്ക്കുന്ന തിയതി മുതൽ 52 ദിവസത്തിനകം 52-ാം ദിവസം പൊതു ഒഴിവു ദിവസമായാൽ അതിനടുത്ത പ്രവർത്തി ദിവസം സംസ്ഥാനത്തെ ഏതെങ്കിലും ട്രഷറിയിൽ കൗണ്ടർ സൈൻ ചെയ്ത ചെലാൻപ്രകാരം ഒടുക്കി ബന്ധപ്പെട്ട ആഫീസർക്ക് ചെലാൻ എത്തിക്കേണ്ടതാണ്. പ്രസ്തുത കാലാവധിക്കകം പ്രസ്തുത തുക ഒടുക്കുവാൻ വീഴ്ച വരുത്തിയാൽ ആണ്ടിൽ 12 ശതമാനം പലിശയോടുകൂടി സംഖ്യ ഒടുക്കുന്നതിന് 30 ദിവസംകൂടി ഡിപ്പോ ആഫീസർ അനുവദിക്കുന്നതാണ്. പലിശ കണക്കാക്കുന്നതിന് 15 ദിവസത്തിൽ കുറവുള്ള കാലം കണക്കിലെടുക്കാതെയും 15 ദിവസമോ അതിൽ കൂടുതലോ എന്നാൽ ഒരു മാസത്തിൽ താഴെയോ ആയി വരുന്ന സമയം ഒരു മാസമായും എടുക്കുന്നതാകുന്നു. ബാക്കി സംഖ്യ മേൽ വിവരിച്ച 30 ദിവസത്തിനകം ഒടുക്കാതിരുന്നാൽ തത്സംബന്ധമായ തടികൾ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ തെര്യപ്പെടുത്തുന്ന നോട്ടീസ് തീയതി മുതൽ 112 ദിവസത്തിനകമുള്ള ഒരു ദിവസം ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതിനുള്ള നടപടികൾ സെയിൽസ് ഡിവിഷണൽ ഫോറസ്ററാഫീസിൽ സ്വീകരിക്കുന്നതും എന്നാൽ അപ്രകാരം വീണ്ടും ലേലം ചെയ്യുന്നതിനു നിശ്ചയിച്ചിരിക്കുന്ന തീയതിക്കു ഒരാഴ്ചക്കു മുൻപുവരെ ബാക്കി സംഖ്യയും 12 ശതമാനം പലിശയും തറവാടകയും രണ്ടര ശതമാനം സർച്ചാർജും വീണ്ടും ലേലം നടത്തുവാൻ വേണ്ടി ചെലവാകുന്ന പരസ്യക്കൂലി തുടങ്ങിയ ചെലവുകളും ഒടുക്കി തടികൾ നീക്കംചെയ്തു കൊണ്ടുപോകുവാൻ അനുവദിക്കുന്നതാണ്. ഇതിനകം ബാക്കി സംഖ്യ ഒടുക്കുന്നതിന് വീഴ്ച വരുത്തിയാൽ തത്സംബന്ധമായ തടികളുടെ ലേലം അസ്ഥിരപ്പെടുത്തി ലേലക്കാരൻ അടച്ചിട്ടുള്ള എല്ലാ തുകയും സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ടിയാനെ വീഴ്ചക്കാരനായി ബ്ലാക്ക് ലിസ്ററിൽപ്പെടുത്തി ടിയാൻ പിടിച്ചിട്ടുള്ള തടികൾ മുതലായവ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതുമാകുന്നു. അതിൽവച്ച് സർക്കാരിന് നേരിടേണ്ടിവരുന്ന സകല നഷ്ടങ്ങൾക്കും ചെലവുകൾക്കും വീഴ്ച വരുത്തിയ ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും എന്നാൽ ലാഭം ഉണ്ടായിരുന്നാൽ ടിയാന് യാതൊരു അവകാശവും ഇല്ലാത്തതുമാകുന്നു. ലേലസംഖ്യയിൽ ബാക്കി അടയ്ക്കേണ്ടുന്ന സംഖ്യ ഇരുപതിനായിരം രൂപയിൽ കുറവായാൽ പ്രസ്തുത സംഖ്യ മുഴുവനും മേൽ വിവരിക്കപ്പെട്ട കാലാവധിക്കകം (52 ദിവസം) ഒന്നായി ഒടുക്കി തടി നീക്കം ചെയ്യേണ്ടതാണ്. എന്നാൽ ലേലസംഖ്യ ഇരുപതിനായിരം രൂപയിൽ കൂടുന്നതായാൽ പ്രസ്തുത സംഖ്യ താഴെ വിവരിക്കുന്ന പ്രകാരം തന്നെ തവണകളായി ഒടുക്കുവാനും ഓരോ തവണയിലും ഉൾപ്പെട്ട തുകയ്ക്കു മുഴുവൻ വിലയും അടച്ചുതീർന്ന തടികൾ നീക്കം ചെയ്യുവാൻ അനുവദിക്കുന്നതാണ്.

ലേലസംഖ്യയുടെ ബാക്കിത്തുക 20,000 (ഇരുപതിനായിരം) രൂപയിൽ കൂടുതലായും എന്നാൽ നാല്പതിനായിരം രൂപയിൽ കുറവുമായിരുന്നാൽ രണ്ടു തവണകളായും നാല്പതിനായിരം രൂപയിൽ കൂടിയും അറുപതിനായിരം രൂപയിൽ കുറവുമായിരുന്നാൽ മൂന്നു തവണകളായും അറുപതിനായിരം രൂപയിൽ കൂടിയും

എന്നാൽ എൺപതിനായിരം രൂപയിൽ അധികരിക്കാതെയുമിരുന്നാൽ നാലു തവണകളായും എൺപതിനായിരം രൂപയ്ക്കുമേൽ ഒരു ലക്ഷം രൂപ വരെ അഞ്ചു തവണകളായും ഒരു ലക്ഷം രൂപയിൽ കൂടിയ തുക ടി ക്രമാനുസരണമുള്ള തവണകളായും അടയ്ക്കാൻ അനുവദിക്കുന്നതാണ്. അപ്രകാരമുള്ള എല്ലാ സന്ദർഭങ്ങളിലും ലേലക്കാരൻ മുൻകൂറായി ഒടുക്കിയിട്ടുള്ള അയ്യായിരം രൂപ ഏറ്റവും ഒടുവിലത്തെ തവണയിൽ മാത്രം തട്ടിക്കഴിക്കുന്നതായിരിക്കും. മേൽ വിവരിക്കപ്പെട്ട കാലാവധിയായ 52 ദിവസത്തിനകം ഏതെങ്കിലും തവണയോ തവണകളിൽ ഉൾപ്പെട്ടതോ ആയ വല്ല തുകകളും അടയ്ക്കാതെ വീഴ്ച വരുത്തിയാൽ പ്രസ്തുത തുക ആണ്ടിൽ 12 ശതമാനമുള്ള പലിശയും നിയമാനുസരണമുള്ള സർച്ചാർജ്, ആദിയായ മറ്റു ഇതര ഇനങ്ങളിൽ ഈടാക്കേണ്ടതായിട്ടുള്ള തുകകളോടുകൂടി അടയ്ക്കേണ്ടതാണ്. എന്നാൽ മേൽ വിവരിക്കപ്പെട്ട കാലാവധിയായ 52 ദിവസത്തിനുശേഷം ലേലക്കാരൻ മുൻകൂറായി ഒടുക്കിയിട്ടുള്ള അയ്യായിരം രൂപയ്ക്കു പുറമേ വീണ്ടും അയ്യായിരം രൂപ കൂടി വീഴ്ച വരുത്തിയിട്ടുള്ള എല്ലാ തവണകളും പലിശ മുതലായ ഇതര ഇനങ്ങളോടുകൂടി അടച്ചുതീർക്കണമെന്നുള്ളതിന്റെ കൂടുതൽ ഉറപ്പിലേക്കായി ഒടുക്കുന്നതായാൽ മുഴുവൻ വിലയും അടച്ചു തീർത്ത് തടികൾ മാത്രം നിയമാനുസരണമുള്ള തറവാടകയും മറ്റും ഈടാക്കിയശേഷം ഭാഗികമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. അപ്രകാരമുള്ള എല്ലാ സന്ദർഭങ്ങളിലും മേൽ പ്രസ്താവിച്ച അയ്യായിരം രൂപ ലേലക്കാരന്റെ ആദ്യ തവണയായ അയ്യായിരം രൂപയോടു കൂടി ഏറ്റവും ഒടുവിലത്തെ തവണയിൽ മാത്രം തട്ടിക്കഴിയുന്നതായിരിക്കും.

(2) (എ). ജി.ഒ.എം.എസ്. 284/80/എ. ഡി. 28–7–1980 പ്രകാരവും തടികൾ ഭാഗികമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

(3) തടികൾ നീക്കം ചെയ്യുന്നതിനു മുമ്പ് ചട്ടപ്രകാരമുള്ള വിൽപ്പന നികുതി ഒടുക്കേണ്ടതാകുന്നു.

(4) ഒരു ലേലക്കാരൻ വീഴ്ച വരുത്തി, തന്നിമിത്തം തടികൾ വീണ്ടും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിന്മേൽ ലേലം ചെയ്യേണ്ടതായി വന്നാൽ ടിയാന്റെ ലേലത്തുകയ്ക്കും ഒടുവിലത്തെ ലേലത്തുകയ്ക്കുമുള്ള വ്യത്യാസ സംഖ്യയ്ക്ക് വീണ്ടും ലേലം ചെയ്യാൻ വല്ല ചെലവുമുണ്ടെങ്കിൽ അതിനും ടിയാൻ ഉത്തരവാദിയാണ്. ആദ്യത്തെ ലേലത്തിൽ നിന്നും ഒടുവിലത്തെ ലേലത്തിൽ സർക്കാരിനു വന്നിട്ടുള്ള നഷ്ടം ഈടാക്കുന്നതിൽ സർക്കാരിന്റെ യുക്തം പോലെ വീഴ്ചവരുത്തിയ ലേലക്കാരന്റെ പേരിലോ കമ്പനിയിലുള്ള എല്ലാവരുടെയും പേരിലോ അവരുടെ ചുമതല അനുസരിച്ച് നടപടി എടുക്കുന്നതിന് അധികാരമുള്ളതാകുന്നു.

11. വീഴ്ച വരുത്തിയ ലേലക്കാരനെ സ്ഥിരമായി ബ്ലാക്കുലിസ്റ്റ് ചെയ്യുന്നതായിരിക്കും.

12. മുഴുവൻ ലേലസംഖ്യയും വിൽപ്പന നികുതിയും ഡിപ്പാർട്ടുമെന്റിന് ഈടാക്കേണ്ട മറ്റു വല്ല സംഖ്യയുമുണ്ടെങ്കിൽ അതും ഈടാക്കിയതിനുശേഷം തടികളും മറ്റും ഡിപ്പോ ആഫീസറാൽ നൽകപ്പെടുന്ന പാസിൻ പ്രകാരം നീക്കം ചെയ്യുവാൻ അനുവദിക്കുന്നതാകുന്നു. ലേലക്കാരൻ നീക്കം ചെയ്യുന്ന തടികൾക്ക് ഡിപ്പോ ആഫീസർക്ക് രസീത് കൊടുക്കേണ്ടതാകുന്നു.

13. മുകളിലത്തെ പത്താം വകുപ്പിലെ (2)–ാം ഉപവകുപ്പിൽ പ്രസ്താവിച്ചിട്ടുള്ള കാലാവധിക്കുള്ളിൽ എല്ലാ തുകകളും ഒടുക്കിത്തീർത്ത് ചെല്ലാൻ എത്തിച്ച് തടികൾ നീക്കം ചെയ്തുകൊള്ളേണ്ടതാകുന്നു.

14. എല്ലാ തുകയും ഒടുക്കിയ തടികൾ മേൽ 13–ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള കാലാവധിക്കകം നീക്കം ചെയ്യാതിരുന്നാൽ സൌജന്യകാലാവധിയായ 52 ദിവസത്തിനുശേഷമുള്ള ആറുമാസംവരെ താഴെ കാണും പ്രകാരം തറവാടക ഈടാക്കിക്കൊണ്ട് നീക്കം ചെയ്യുന്നതിന് സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അല്ലെങ്കിൽ അദ്ദേഹത്താൽ ചുമതലപ്പെടുത്തിയ മറ്റേതെങ്കിലും ആഫീസറോ അനുവാദം നൽകുന്നതാണ്.

| ക്രമ നമ്പർ | ഇനവിവരം | ഗ്രേസ് പിരിയേഡ് കഴിയുന്നതു മുതൽ ഒരു മാസത്തിനോ അതിൽ കുറഞ്ഞ കാലത്തിനോ |
|---|---|---|
| 1. | കഴകളും പോളുകളും | എട്ടു രൂപ നൂറിനും അതിന്റെ ഭിന്നത്തിനും. |
| 2. | അറുത്തതോ ചതുരമോ ആയ തടികൾ | ഒരു ഘനമീറ്ററിനു മൂന്നു രൂപ. അര ഘനമീറ്ററോ അതിൽ കൂടുതലോ ഉള്ളതിനെ ഒരു ഘനമീറ്ററായി കണക്കാക്കുന്നതും അര ഘനമീറ്ററിൽ കുറവുള്ളതിനെ തള്ളിക്കളയുന്നതുമാണ്. |
| 3. | വിറക് | ഒരു രൂപ രണ്ടു ഘനമീറ്റർ ഉൾക്കൊള്ളുന്ന ഒരു ടണ്ണിനും അതിന്റെ ഭിന്നത്തിനും. |
| 4. | മുളകൾ | നാലു രൂപ നൂറിനും അതിന്റെ ഭിന്നത്തിനും. |
| 5. | ഇതര ഇനങ്ങൾ | അപ്പോഴപ്പോൾ മുഖ്യ വനസംരക്ഷകൻ നിശ്ചയിക്കുന്ന നിരക്കനുസരിച്ച്. |

രണ്ടാമത്തെ മാസത്തിനോ അതിൽ കുറഞ്ഞ കാലത്തിനോ ഒന്നാമത്തെ മാസത്തെ തറവാടകയുടെ ഇരട്ടി ഈടാക്കുന്നതാണ്. മൂന്നുമാസം മുതൽ ആറുമാസംവരെ ഉള്ള കാലത്തിന് ഓരോ മാസത്തേക്കും രണ്ടാം മാസത്തെ തറവാടകയുടെ ഇരട്ടിത്തുകയും ആറുമാസത്തിനു മേലുള്ള കാലത്തിനു മൂന്നാം മാസത്തിനു നിശ്ചയിച്ചിട്ടുള്ള തറവാടകയുടെ ഇരട്ടി തുകയും വസൂൽ ചെയ്യുന്നതാണ്.

15. ഉരുളൻതടികൾ—സൗജന്യകാലാവധിക്ക് (ഗ്രേസ് പിരിയഡ്) ശേഷം നീക്കം ചെയ്യാതെ കിടക്കുന്ന ഓരോ ഘനമീറ്റർ ഉരുളൻ തടികൾക്കും താഴെ വിവരിക്കുന്ന നിരക്കിൽ തറവാടക ഈടാക്കിക്കൊണ്ട് തടികൾ വിട്ടുകൊടുക്കുന്നതായിരിക്കും.

ഒരു മാസത്തേക്ക് ഒരു ഘനമീറ്ററിന് രണ്ടു രൂപ, രണ്ടാമത്തെ മാസത്തേക്ക് ഒന്നാമത്തെ മാസത്തെ നിരക്കിന്റെ ഇരട്ടിയും മൂന്നാമത്തെ മാസത്തേക്ക് ഒന്നാമത്തെ മാസത്തെ മൂന്നിരട്ടിയും തുടർന്നുള്ള എല്ലാ മാസങ്ങൾക്കും മേൽവിവരിച്ച ആനുപാതികക്രമത്തിലും ഈടാക്കുന്നതാണ്. എന്നാൽ സൗജന്യ കാലാവധികഴിഞ്ഞ് ആറു മാസത്തിനുശേഷവും നീക്കാതെ കിടക്കുന്ന ഉരുളൻ തടികൾ സർക്കാർ മുതലായി പ്രഖ്യാപിക്കുന്നതായിരിക്കും:

16. മുഴുവൻ തുകയും ഒടുക്കിയ ഉരുളൻ തടികൾ ഒഴിച്ചുള്ളവ മുകളിൽ 13–ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള കാലാവധിക്കകമോ 14–ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള കാലാവധിക്കകമോ നീക്കം ചെയ്യാതിരുന്നാൽ ടി കാലാവധിക്കുശേഷം നീക്കം ചെയ്യാതെ കിടപ്പുള്ള ഉരുളൻ തടികൾ ഒഴിച്ചുള്ളവ വീഴ്ചക്കാരനായ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതും തറവാടക ഇനത്തിലും മറ്റു ചെലവുകൾക്കും കൂടി സർക്കാരിലേക്ക് ഈടാക്കേണ്ട തുക വീണ്ടും ലേല

ചെയ്യുന്ന തുകയിൽനിന്നും ഈടാക്കുന്നതും ബാക്കി യുണ്ടെങ്കിൽ അത് വീഴ്ചക്കാരനായ ലേലക്കാരന്റെ പേരിൽ സിവിൽ ഡിപ്പോസിററായി കടുക്കുന്നതുമാകുന്നു. നീക്കം ചെയ്യപ്പെടാത്ത ഉരുളൻ തടി ഒഴിച്ചുള്ള തടിക്ക് ഒരു ഘനമീററിനും അതിന്റെ ഭിന്നത്തിനും 3 രൂപ 50 പൈസ ക്രമത്തിലോ അല്ലെങ്കിൽ 20 രൂപയിൽ കുറയാത്ത തുകയോ ഈടാക്കുന്നതായിരിക്കും. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അര ഘനമീററോ അതിൽ കൂടുതലോ ഉള്ളതിനെ ഒരു ഘനമീററായും അര ഘനമീററിൽ കുറവുള്ളതിനെ തള്ളിക്കളയുന്നതുമാണ്. ലേലത്തുക കുറവായിരുന്നാൽ തൻമൂലമുണ്ടാകുന്ന നഷ്ടം വീഴ്ചക്കാരനായ ലേലക്കാരനിൽ നിന്നും മുകളിൽ 9—ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ളപ്രകാരം ഈടാക്കുന്നതായിരിക്കും. എന്നാൽ വീണ്ടും ലേലം പൂർത്തിയാകുന്നതിനു മുൻപ് വീഴ്ചക്കാരനായ ലേലക്കാരൻ അതുവരെയുള്ള തറവാടകയും മററു ചെലവുകളും കെട്ടിവച്ച് ആവശ്യപ്പെടുന്നപക്ഷം വീണ്ടും ലേലം ചെയ്യുവാനുള്ള നടപടികൾ അവസാനിപ്പിച്ച് ഉരുളൻ തടി ഒഴിച്ചുള്ള തടി നീക്കം ചെയ്യാൻ ലേലക്കാരനെ അനുവദിക്കുന്നതാണ്.

17. ലേലത്തിനുശേഷം വരുന്ന ഹർജികളോ പിൻകാല ആഫറുകളോ സാധാരണ നിലയിൽ പരിഗണിക്കപ്പെടുന്നതല്ല.

SCHEDULE

| Sl. No. | Name of Depot | Name of Sales Division | 1982 April | 1982 May | 1982 June |
|---|---|---|---|---|---|
| 1. | Maravauchira | Trivandrum | 1-4-1982 | 3-5-1982 | 1-6-1982 |
| 2. | Kulathupuzha | Trivandrum | 2-4-1982 | 4-5-1982 | 2-6-1982 |
| 3. | Achencoil | Trivandrum | 3-4-1982 | 5-5-1982 | 3-6-1982 |
| 4. | Areekakavu | Punalur | 5-4-1982 | 6-5-1982 | 7-6-1982 |
| 5. | Veapuram | Punalur | 6-4-1982 | 10-5-1982 | 8-6-1982 |
| 6. | Konni | Punalur | 12-4-1982 | 11-5-1982 | 9-6-1982 |
| 7. | Angamoozhy | Punalur | 15-4-1982 | 12-5-1982 | 15-6-1982 |
| 8. | Thirumala | Trivandrum | 19-4-1982 | 14-5-1982 | 16-6-1982 |
| 9. | Arienkavu | Trivandrum | 20-4-1982 | 17-5-1982 | 18-6-1982 |
| 10. | Tuct | Punalur | 22-4-1982 | 19-5-1982 | 22-6-1982 |
| 11. | Kadakkamon | Punalur | 26-4-1982 | 24-5-1982 | 23-6-1982 |
| 12. | Thenmala | Trivandrum | 27-4-1982 | 25-5-1982 | 24-6-1982 |
| 13. | Pathanapuram | Punalur | 28-4-1982 | 27-5-1982 | 29-6-1982 |
| 14. | Pathanapuram (Rosewood) | Punalur | 29-4-1982 | 31-5-1982 | 30-6-1982 |

M. S. NAIR,
*Conservator of Forests.*

## RANNI DIVISION

തേക്കുകഴ ലേലപ്പരസ്യം

നമ്പർ. എ2—4692/81. 1982 ഫെബ്രുവരി 27.

ഈ ഡിവിഷനിൽ റാന്നി റേഞ്ചിൽപ്പെട്ട താഴെ പട്ടികയിൽ പറയുന്ന തേക്കുതോട്ടത്തിൽ നിന്നും ഇടവെട്ടി ശേഖരിച്ച് പ്ലാന്റേഷൻ റോഡ്സൈഡിൽ അട്ടിവച്ചിരിക്കുന്ന തേക്കുകഴകൾ പ്രസ്തുത തോട്ടത്തിൽ വച്ച് 1982 മാർച്ചു മാസം 30—ാം തീയതി പകൽ 11 മണിക്ക് ഗവൺമെന്റു തടി ഡിപ്പോകളിലെ സാധാരണ ലേലവ്യവസ്ഥകൾക്കു വിധേയമായി റാന്നി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി കഴകൾ കണ്ടു ബോദ്ധ്യപ്പെടേണ്ടതും ലേലത്തിനുശേഷം അവയുടെ ഗുണത്തെപ്പററി പരാതിപ്പെടാൻ പാടില്ലാത്തതുമാണ്.

നിരതദ്രവ്യം:—500 രൂപ

പട്ടിക

| തേക്കു തോട്ടത്തിന്റെ പേര് | കഴകളുടെ ഇന വിവരം | | ഉദ്ദേശ എണ്ണം |
|---|---|---|---|
| 1968 പമ്പാവാലി | ഒന്നാംതരം | ബി ക്ലാസ് | 4 |
| | ,, | സി ,, | 1 |
| | രണ്ടാംതരം | ബി ,, | 9 |
| | ,, | സി ,, | 14 |
| | മൂന്നാംതരം | | 225 |
| | നാലാംതരം | | 1294 |
| | അഞ്ചാംതരം | | 158 |

തേക്കു തടി 1 എണ്ണം 0.133 ക്യു. മീ.

ടി കഴകൾ കേരളാ സ്റേറററ് ഇലക്ട്രിസിററി ബോർഡിൽനിന്നും പി. ആന്റ് ടി. ഡിപ്പാർട്ടുമെന്റിൽ നിന്നും സെലക്ഷൻ കഴിഞ്ഞു ബാക്കിവന്നിട്ടുള്ളവയാണ്. കൂടുതൽ വിവരങ്ങൾക്ക് റാന്നി റേഞ്ചാഫീസിൽ അന്വേഷിക്കുകയോ 10—3—1981—ലെ കേരളാ ഗവൺമെന്റു ഗസററ് 144 മുതൽ 147 വരെയുള്ള പേജുകളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾ നോക്കുകയോ ചെയ്യുക.

റാന്നി.

ററി. എം. മനോഹരൻ,
ഡിവിഷണൽ ഫോറസ്ററാഫീസർ.

## KONNI DIVISION

### തടിലേലപ്പരസ്യം

നമ്പർ കെ.എൻ.സി. 3–575/82. 1982 ഫെബ്രുവരി 25.

ഈ ഡിവിഷനിലെ മണ്ണാറപ്പാറ റെയിഞ്ചിൽപ്പെട്ട 1943 ചേമ്പാല തേക്കുതോട്ടത്തിൽ നിന്നും ഇടവെട്ടി ശേഖരിച്ച് ടി തോട്ടത്തിലെ റോഡ്സൈഡിൽ അട്ടിവച്ചിരിക്കുന്നതും സംസ്ഥാന വിദ്യുച്ഛക്തി ബോർഡും കമ്പിത്തപാൽ വകുപ്പും തെരഞ്ഞെടുത്തതും നിരസിച്ചതും ഉൾപ്പെടെയുള്ള അടിയിൽ പറയുന്ന തേക്കു തടികളും കഴകളും തേക്കു ബില്ലററുകളും സർക്കാർ ഡിപ്പോകളിൽ തടി ലേലം സംബന്ധിച്ച് നിലവിലുള്ള ലേല വ്യവസ്ഥകൾക്കു വിധേയമായി അടിയിൽ പട്ടികയിൽ പറയുന്ന സ്ഥലത്തും സമയത്തും, കോന്നി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാകുന്നു.

നിരതദ്രവ്യം.—500 രൂപ.

കൂടാതെ ഈ ഡിവിഷനിലെ കോന്നി റെയിഞ്ചിൽപ്പെട്ട 1966 ഞള്ളൂർ, 1967 ഞള്ളൂർ എന്നീ തേക്കു തോട്ടങ്ങളിൽ നിന്നും ഇടവെട്ടി ശേഖരിച്ച് ടി തോട്ടങ്ങളിലെ റോഡു സൈഡിൽ അട്ടിവച്ചിട്ടുള്ളതും, കമ്പിത്തപാൽ വകുപ്പും സംസ്ഥാന വിദ്യുച്ഛക്തി ബോർഡും സെലക്ഷൻ നടത്തിക്കഴിഞ്ഞ് ബാക്കി വന്നിട്ടുള്ളതും, 1982 ജാനുവരി മാസം 27-ാം തീയതിയിലെ ലേലത്തിൽ വിററിട്ടുള്ളതും എന്നാൽ ആകർഷകമായ വില കിട്ടാത്തതു കാരണം ലേലം റദ്ദു ചെയ്യപ്പെട്ടതുമായ അടിയിൽ പട്ടികയിൽ പറയുന്ന തേക്കു തടികളും, കഴകളും, പട്ടികയിൽ അതാതിനെതിരെ കാണിച്ചിട്ടുള്ള സ്ഥലത്തും സമയത്തും ലേലം ചെയ്തു വിൽക്കുന്നതാണ്. ലേല ദിവസം പൊതു ഒഴിവായി വന്നാൽ ലേലം അടുത്ത പ്രവർത്തി ദിവസം അതേ സമയത്തും സ്ഥലത്തും വച്ച് നടത്തുന്നതായിരിക്കും. ലേലത്തിൽ ചേരണമെന്നുള്ളവർ ലേലത്തിനു മുമ്പായി തടികളും കഴകളും ബില്ലററുകളും പരിശോധിച്ച് നൽപ്പു നിൽപ്പുകൾ ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതും. ലേലത്തിനു ശേഷം അതു സംബന്ധമായ പരാതികളൊന്നും സ്വീകാര്യമല്ലാത്തതുമാകുന്നു.

### പട്ടിക

| ക്രമ നമ്പർ | ഇനം | എണ്ണം | അട്ടിശേഖരം ചെയ്തിരിക്കുന്ന സ്ഥലം | ലേലസ്ഥലവും തീയതിയും സമയവും |
|---|---|---|---|---|
| 1. | മണ്ണാറപ്പാറ റെയിഞ്ച് | | | |
| 1 | തേക്കുതടി | 2196 × 609.766 ക്യു.മീ. | മണ്ണാറപ്പാറ റെയിഞ്ചിൽ 1943 ചേമ്പാല തേക്ക് തോട്ടം റോഡ് സൈഡ് | തുറയിലുള്ള മണ്ണാറപ്പാറ റെയിഞ്ചാഫീസിൽ വച്ച് 1982 മാർച്ചുമാസം 18-ാം തീയതി പകൽ പതിനൊന്നു മണി മുതൽ. |
| 2 | തേക്കു കഴ 1-ാം തരം | 1863 | | |
| 3 | ടി 2-ാം തരം | 3649 | | |
| 4 | ടി 3-ാം തരം | 5740 | | |
| 5 | ടി 4-ാം തരം | 2138 | | |
| 6 | തേക്ക് ബില്ലററുകൾ | 12.5 മെ.ടൺ | | |
| 2. | കോന്നി റെയിഞ്ച് | | | |
| 1 | തേക്കുകഴ രണ്ടാം തരം | 12 | കോന്നി റെയിഞ്ചിൽപ്പെട്ട 1966 ഞള്ളൂർ തേക്കു തോട്ടം റോഡ്സൈഡ് | കോന്നി റെയിഞ്ചാഫീസിൽ വച്ച് 1982 മാർച്ച് മാസം 19-ാം തീയതി പകൽ പതിനൊന്നു മണി മുതൽ |
| 2 | ടി മൂന്നാം തരം | 192 | | |
| 3 | ടി നാലാം തരം | 1627 | | |
| 4 | ടി അഞ്ചാം തരം | 440 | | |
| 5 | തേക്കു കഴ ഒന്നാം തരം | 2 | കോന്നി റെയിഞ്ചിൽപ്പെട്ട 1967 ഞള്ളൂർ തേക്കുതോട്ടം റോഡ്സൈഡ് | ടി |
| 6 | ടി രണ്ടാം തരം | 53 | | |
| 7 | ടി മൂന്നാം തരം | 195 | | |
| 8 | ടി നാലാം തരം | 645 | | |
| 9 | ടി അഞ്ചാം തരം | 300 | | |
| 10 | തേക്കുതടി | 1 × 0.163 ക്യു.മീ | | |

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ കോന്നി, മണ്ണാറപ്പാറ എന്നീ റെയിഞ്ചാഫീസുകളിലോ നേരിട്ട് അന്വേഷിക്കുക.

കോന്നി,

എം. മൈതീൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## MUNNAR DIVISION

### RE-TENDER NOTICE

No. MD-8574/81. *25th February* 1982.

Sealed tenders are invited in the prescribed form for the following works, subject to the conditions published in the Government Gazette dated 2-2-1982 in page No. 44 of Forest Sheet.

1. Annual maintenance to the Departmental buildings in Marayoor Range (7 buildings).

2. Annual maintenance to the Departmental buildings in Devicolam Range (7 buildings).

*Last date of issue of tender forms.*—18-3-1982.

*Last date of receipt of tender.*—3 p. m. on 19-3-1982.

All other remains unchanged.

*N. B.*—Further details if any required can be had from the undersigned of Munnar Division at Devicolam.

Munnar,

V. K. SINHA,
*Divisional Forest Officer.*

## KOTTAYAM DIVISION

ലേലപ്പരസ്യം

നമ്പർ. എ1–1232/82. 1982 ഫെബ്രുവരി 22.

ഈ ഡിവിഷനിൽ എരുമേലി റെയിഞ്ചിൽപ്പെട്ട താഴെ പട്ടികയിൽ പറയുന്ന പ്ലാന്റേഷനിൽ നിന്നും ശേഖരിച്ച് പ്ലാന്റേഷൻ റോഡ് അരുകിൽ അട്ടിവച്ചിട്ടുള്ളവയും താഴെ പട്ടികയിൽ വിവരം പറയുന്നവയുമായ തേക്കുകഴകൾ എരുമേലി റെയിഞ്ചാഫീസിൽവച്ച് കോട്ടയം ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ 2–4–1982 പകൽ 11 മണി മുതൽ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ ചേരാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി 500 രൂപാ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലം വിളിക്കുന്നയാൾ ലേലസംഖ്യയുടെ മൂന്നിലൊന്ന് നിരതദ്രവ്യം കഴിച്ച് ബാക്കിയുള്ള സംഖ്യ ഒടുക്കേണ്ടതുമാണ്. ലേലസംഖ്യയുടെ മൂന്നിലൊന്ന് 5000 രൂപയിൽ കൂടുതൽ ആയാൽ 5000 രൂപയിൽ നിരതദ്രവ്യം കഴിച്ചുള്ള ബാക്കി സംഖ്യ ഒടുക്കിയാൽ മതിയാവുന്നതും ലേലസംഖ്യ 500 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ തുകയും അപ്പോൾതന്നെ ഒടുക്കേണ്ടതുമാണ്. ലേലത്തുകയുടെ ബാക്കി സംഖ്യ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിച്ചുകൊണ്ടുള്ള നോട്ടീസ് റെയിഞ്ചാഫീസർ അയയ്ക്കുന്ന തീയതി മുതൽ 52 ദിവസത്തിനകമോ 52-ാമത്തെ ദിവസം പൊതു ഒഴിവു ദിവസമായാൽ അടുത്ത പ്രവർത്തിദിവസമോ ട്രഷറിയിൽ ഒടുക്കി എരുമേലി റെയിഞ്ചാഫീസർക്ക് ചെല്ലാൻ രസീത് ഹാജരാക്കേണ്ടതാണ്. ഇതിന് വീഴ്ച വരുത്തിയാൽ സംഖ്യ ഒടുക്കുന്നതിന് ആണ്ടിൽ 12 ശതമാനം പലിശയോടെ 30 ദിവസംകൂടി ഡിവിഷണൽ ഫോറസ്റ്റ് ആഫീസർക്ക് അനുവദിക്കാവുന്നതാണ്. ലേലത്തിനു നിശ്ചയിച്ചിട്ടുള്ള തീയതി പൊതു ഒഴിവു ദിവസമായി തീരുന്നപക്ഷം അടുത്ത പ്രവൃത്തി ദിവസം ലേലം നടത്തുന്നതാണ്.

പെരുമ്പാവൂർ ടിമ്പർ സെയിൽസ് ഡിവിഷനിൽ നിന്നും 1978 ഡിസംബർ 19-ാം തീയതിയിലെ ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 640 മുതൽ 643 വരെ പേജുകളിൽ പ്രസിദ്ധം ചെയ്തിട്ടുള്ള 4–12–1978–ലെ എ3–5076/78–ാം നമ്പർ പരസ്യത്തിലെയും 16–1–1979.ലെ ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 31–32 പേജുകളിൽ പ്രസിദ്ധം ചെയ്തിട്ടുള്ള 4–1–1979–ലെ എ3–5076/78 നമ്പർ പരസ്യത്തിലെയും പൊതു നിബന്ധനകൾ ഈ പരസ്യപ്രകാരമുള്ള ലേലത്തിനും ബാധകമായിരിക്കും.

ലേലനിബന്ധനകൾ കണ്ട് ബോദ്ധ്യപ്പെട്ടതായി പരസ്യത്തിൽ ഒപ്പിടുന്ന ലേലക്കാർക്ക് 23–2–1976–ലെ ജി.ഒ. (പി) 62/76/എ.ഡി. നമ്പരായി 9–3–1976–ലെ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിയമം ബാധകമായിരിക്കും.

പട്ടിക

| ഇനം | ക്ലാസ് | കഴകളുടെ വിവരങ്ങളും എണ്ണം | അട്ടിവച്ചിട്ടുള്ള സ്ഥലം | ലേലസ്ഥലവും തീയതിയും |
|---|---|---|---|---|
| തേക്കു കഴകൾ | 3 | 12 | 1976 കറിക്കാട്ടൂർ തേക്കു | എരുമേലി റെയിഞ്ചാഫീസ്, |
| ടി | 4 | 1540 | തോട്ടത്തിൽ നിന്നും ശേഖ | 2–4–1982 പകൽ 11 മണി. |
| ടി | 5 | 3410 | രിച്ച് പ്ലാന്റേഷൻ റോഡ | |
| കപ്പുകാൽ | .. | 1250 | രുകിൽ അട്ടിവച്ചിട്ടുള്ളവ | |

ഈ പട്ടികയിൽ കാണിച്ചിട്ടുള്ള കഴകളുടെ എണ്ണം സ്റ്റോക്കു പ്രകാരമുള്ളതാണ്. ഇതിൽ ഇലക്ട്രിസിറ്റിബോർഡും പോസ്റ്റ് ആന്റ് ടെലഗ്രാഫ് ഡിപ്പാർട്ടുമെന്റും തെരഞ്ഞെടുക്കുന്ന കഴകൾ ലേലത്തിൽ ഉൾപ്പെടുത്തുന്നതല്ല. ലേലത്തിൽ ഉൾപ്പെടുത്തിയ കഴകളുടെ കൃത്യവിവരം ലേലത്തിനു മുൻപ് അറിയാവുന്നതാണ്. ലേലത്തിനു മുൻപ് ലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർ സ്ഥലത്തു പോയി കഴകൾ കണ്ട് ബോദ്ധ്യപ്പെടേണ്ടതും പിന്നീട് ഉന്നയിക്കുന്ന പരാതികൾ സ്വീകാര്യമല്ലാത്തതുമാകുന്നു.

പി. റ്റി. ജോസഫ്,

കോട്ടയം. ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ

## MALAYATTUR DIVISION

I

ലേലപ്പരസ്യം

(1)

ഓ. 1751/78. 1982 ഫെബ്രുവരി 19.

കോടനാട് ഫോറസ്റ്റ് റെയിഞ്ച് ഓഫീസ് കാമ്പൗണ്ടിൽ സൂക്ഷിച്ചിട്ടുള്ളതും കേരള ഫോറസ്റ്റ് ആക്ട് 61(എ) പ്രകാരം ഗവൺമെന്റിലേക്ക് കണ്ടു കെട്ടിയിട്ടുള്ളതുമായ ഒരു കാളവണ്ടിയും രണ്ടു കഷണം ഇരുൾ തടികളും (അളവ് 408 സെ. മീറ്റർ × 157 സെ.മീ, 222 സെ.മീ × 127 സെ. മീ.) 1982 മാർച്ച് മാസം 24-ാം തീയതി ഉച്ച തിരിഞ്ഞ് മൂന്നു മണിക്ക് മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ കോടനാട് റെയിഞ്ചാഫീസിൽ വച്ച് ചുവടെ വിവരിക്കുന്ന നിബന്ധനകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു.

1. ലേല ദിവസം പൊതു അവധിയായി പ്രഖ്യാപിക്കപ്പെടുന്നപക്ഷം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്ത് ലേലം നടത്തുന്നതാണ്.

2. ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർക്ക് കോടനാട് റെയിഞ്ചാഫീസ് കാമ്പൗണ്ടിൽ താൽക്കാലിക ഷെഡ്ഡിൽ സൂക്ഷിച്ചിരിക്കുന്ന സാധനങ്ങൾ ലേലത്തിനു മുമ്പുവരെ പ്രവർത്തി ദിവസങ്ങളിൽ ഓഫീസ് സമയങ്ങളിൽ പരിശോധിക്കാവുന്നതാണ്.

3. ലേലത്തിൽ സംബന്ധിക്കാനാഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി 500 രൂപ (അഞ്ഞൂറു രൂപ) നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതാകുന്നു.

4. ലേലം കഴിഞ്ഞ് ഏററവും കൂടുതൽ തുകയ്ക്ക് ലേലംകൊണ്ടയാൾക്ക് ലേലം സ്ഥിരപ്പെടുത്തിക്കൊണ്ടുള്ള ബന്ധപ്പെട്ട അധികാരിയുടെ ഉത്തരവ് ലഭിക്കുന്ന മുറയ്ക്ക് ബാക്കി അടയ്ക്കേണ്ട സംഖ്യ മുഴുവനും ഒടുക്കി തീർത്ത് സാധനങ്ങൾ നീക്കം ചെയ്യാവുന്നതാണ്.

5. ലേല ദിവസം തന്നെ വിജയിയാകുന്ന ലേലക്കാരൻ നിരതദ്രവ്യമുൾപ്പെടെ ലേലത്തുകയുടെ പകുതി വരുന്ന സംഖ്യ ഒടുക്കേണ്ടതാണ്. വിൽപ്പന നികുതിയും ബാക്കി വരുന്ന ലേലസംഖ്യയും ലേലം സ്ഥിരപ്പെടുത്തിയ ഉത്തരവു കിട്ടിയ തീയതി മുതൽ 15 ദിവസത്തിനുള്ളിൽ ഒടുക്കി തടികൾ സാധനങ്ങൾ നീക്കം ചെയ്യേണ്ടതാണ്.

6. വിജയിയാകുന്ന ലേലക്കാരൻ ലേലദിവസംതന്നെ നിരതദ്രവ്യമുൾപ്പെടെ ലേലസംഖ്യയുടെ പകുതി വരുന്ന തുക ഒടുക്കാതിരുന്നാൽ . ലേലം റദ്ദാക്കപ്പെടുന്നതും ലേലം തുടങ്ങുന്നതിനു മുമ്പു കെട്ടിവച്ച നിരതദ്രവ്യം സർക്കാരിലേക്കു കണ്ടു കെട്ടുന്നതുമാണ്. കൂടാതെ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ സാധനങ്ങൾ വീണ്ടും ലേലം ചെയ്യപ്പെടുന്നതും അതുമൂലം സർക്കാരിലേക്ക് എന്തെങ്കിലും നഷ്ടമുണ്ടായാൽ ആ തുക ടിയാനിൽ നിന്നും റവന്യൂ റിക്കവറി പ്രകാരം ഈടാക്കുന്നതുമാണ്. ലേലം സ്ഥിരപ്പെടുത്തിയ ഉത്തരവു കൈപ്പറ്റുന്ന വിജയിയായ ലേലക്കാരൻ മുകളിൽ 5-ാം നിബന്ധനയിൽ പറയുന്ന പ്രകാരം ബാക്കി ലേലത്തുകയും വിൽപ്പന നികുതിയും ഒടുക്കി സമയത്തിനുള്ളിൽ വാഹനം നീക്കപ്പെടുന്നതിന് വീഴ്ച വരുത്തിയാലും സാധനങ്ങൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യപ്പെടുന്നതും അതുമൂലം സർക്കാരിലേക്കുണ്ടാകുന്ന നഷ്ടം മുകളിൽ സൂചിപ്പിച്ച പ്രകാരം വസൂലാക്കുന്നതുമാകുന്നു.

7. വിജയിയാകാത്ത ലേലക്കാരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടനെ മടക്കിക്കൊടുക്കുന്നതാണ്.

8. ലേലത്തീയതി തുടങ്ങി സാധനങ്ങൾ നീക്കം ചെയ്തുകൊണ്ടുപോകുന്നതുവരെ ലേലം ചെയ്തു വിൽക്കപ്പെടുന്ന സാധനത്തിനു മുൻകൂട്ടി കാണുവാനാകാത്ത തരത്തിലുള്ള എന്തെങ്കിലും തരത്തിലുള്ള നഷ്ടം വിജയിയായ ലേലക്കാരനുണ്ടായാൽ ആവക നഷ്ടത്തിന് സർക്കാർ ഉത്തരവാദിയായിരിക്കുന്നതല്ല.

9. എന്തെങ്കിലും കാരണവശാൽ ലേലം സ്ഥിരപ്പെടുത്താതെയിരുന്നാൽ വിജയിയായ ലേലക്കാരൻ ഒടുക്കിയ സംഖ്യ മടക്കിക്കൊടുക്കുന്നതാണ്.

10. മതിയായ കാരണത്തിന്മേൽ ലേലം നീട്ടിവയ്ക്കുവാനോ നടത്താതിരിക്കുവാനോ ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് പ്രവർത്തി ദിവസങ്ങളിൽ ആഫീസ് സമയത്തിന് ഈ ആഫീസിൽ അന്വേഷിക്കാവുന്നതാണ്.

(2)

എൻ.സി.1–11544/81 1982 ഫെബ്രുവരി 23.

ഈ ഡിവിഷനിൽപ്പെട്ട തുണ്ടത്തിൽ റെയിഞ്ചിൽ ഭൂതത്താൻകെട്ട്–മണ്ണാത്തിപ്പാട് റോഡ് അലൈൻമെന്റിൽ നിന്നും വെട്ടി ശേഖരിച്ച് ടി റോഡ് സൈഡിൽ അട്ടി വച്ചിരിക്കുന്ന താഴെ പട്ടികയിൽ പറയുന്ന തടികളും കഴകളും മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ താഴെ പറയുന്ന സ്ഥലത്തും സമയത്തും 22–12–1981 ലെ കേരളാ ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 563 മുതൽ 566 വരെയുള്ള പേജുകളിൽ കാലടി സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിബന്ധനകൾക്കു വിധേയമായി പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

തടികളും കഴകളും ലേലത്തിനു മുമ്പായി അംഗീകരിക്കൽ അളവ് എന്നിവ കണ്ട് ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. ലേലത്തിനുശേഷം ലഭിക്കുന്ന പരാതികൾ സ്വീകരിക്കുന്നതല്ല. ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായി വരുന്നപക്ഷം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്ത് ലേലം നടത്തുന്നതാണ്. തടികളും കഴകളും മുഴുവനായോ ഭാഗികമായോ വിൽക്കുന്നതിനുള്ള അധികാരം ഡിവിഷണൽ ഫോറസ്റ്റാഫീസർക്കുണ്ടായിരിക്കുന്നതാണ്.

പട്ടികയിൽ വിവരിക്കുന്നതുകൂടാതെ ലേല ദിവസം വരെ ടി സ്ഥലത്തു സ്റ്റോക്കു ചെയ്യുന്ന തടികളും കഴകളും ലേലത്തിൽ ഉൾപ്പെടുത്താവുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് തുണ്ടത്തിൽ റെയിഞ്ചാഫീസിൽ അന്വേഷിക്കുക.

പട്ടിക

ലേലസ്ഥലം.—തുണ്ടത്തിൽ റെയിഞ്ചാഫീസ്

തീയതിയും സമയവും.—25–3–1982 പകൽ 11 മണിക്ക്

| | | |
|---|---|---|
| തേക്കുകഴ | 1-ാം തരം | 7 എണ്ണം |
| ടി | 2-ാം തരം | 22 ,, |
| ടി | 3-ാം തരം | 22 ,, |
| ടി | 4-ാം തരം | 9 ,, |

| | | |
|---|---|---|
| തേക്കുതടി | 21 എണ്ണം | 7.508 ക്യു.മീ. (ഉദ്ദേശം) |
| വെന്തേക്ക് | 2 ,, | 1.099 ,, |
| മരുതി | 2 ,, | 0.738 ,, |
| ഇരുൾ | 3 ,, | 0.483 ,, |

നിരതദ്രവ്യം.—രൂപ 500

II

വിറകുകൂപ്പ് ലേലപ്പരസ്യം

സി3.10366/81 1982 ഫെബ്രുവരി 24.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന കൂപ്പുകളിൽ നിന്നും കിട്ടാവുന്ന വിറക് ശേഖരിച്ച്, വിറകായിട്ടോ കരിയായിട്ടോ നീക്കം ചെയ്യുന്നതിനുള്ള അവകാശം കോടനാട്ടുള്ള ഡിവിഷണൽ ഫോറസ്റ്റാഫീസിൽവച്ച് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ സെയിൽകൂപ്പ് ലേലം സംബന്ധിച്ച നിലവിലുള്ള പൊതു വ്യവസ്ഥകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്തുകൊടുക്കുന്നതായിരിക്കും. നിശ്ചിത ലേല ദിവസം പൊതു അവധി ദിവസമായി വന്നാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്ത് നടത്തുന്നതായിരിക്കും.

കൂപ്പിൽ നിൽക്കുന്ന ഈറ, മുള എന്നിവ വെട്ടുന്നതിന് കരാറുകാരന് അവകാശമുണ്ടായിരിക്കുന്നതല്ല. ഇവ, പുനലൂർ പേപ്പർ മിൽ, ബോംബെ കോർപ്പറേഷൻ ഗ്വാളിയോർ റയോൺസ്, ഹിന്ദുസ്ഥാൻ പേപ്പർ കോർപ്പറേഷൻ തുടങ്ങിയ ഏതെങ്കിലും സ്ഥാപനത്തിന് ഡിപ്പാർട്ടുമെന്റ് അലോട്ടു ചെയ്യുന്ന പക്ഷം അവരെ ഇവ ശേഖരിക്കുന്നതിന് കരാറുകാരൻ അനുവദിക്കേണ്ടതാണ്.

കൂപ്പിൽപ്പെടുന്ന സ്ഥലങ്ങൾ ഇടമലയാർ ഹൈഡ്രോ ഇലക്ട്രിക് പ്രോജക്ടിന് വേണ്ടി കാലാകാലങ്ങളിൽ നാളിതുവരെ ക്ലിയർഫെല്ലിംഗ് നടത്തിയ പ്രദേശങ്ങൾ മാത്രമാണ്. കൂപ്പിൽ നിന്നും ശേഖരിക്കുന്ന

വിറക് വിറകായിട്ടോ കരിയാക്കിയോ മാത്രം നീക്കം ചെയ്യുവാൻ അനുവദിക്കുന്നതാണ്. സ്ഥലത്ത് ഏതെങ്കിലും തൊണ്ടിത്തടികളോ മഹസറിൽപ്പെട്ട തടികളോ ഡിപ്പാർട്ടുമെന്റ് നടപടിയിൽ ഉൾപ്പെട്ട തടികളോ ഉണ്ടെങ്കിൽ അവയ്ക്ക് ലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതല്ല. തേക്ക്, ഈട്ടി ഇനത്തിൽപ്പെട്ടു നിൽക്കുന്നതോ മുറിച്ചതോ മറിഞ്ഞു വീണതോ ആയ യാതൊരു തടികളും ലേലക്കാരന് അവകാശമില്ലാത്തതും ആയവ ഡിപ്പാർട്ടുമെന്റിനെ ഏൽപ്പിക്കേണ്ടതുമാണ്.

ലേലത്തീയതി.—24–3–1982 പകൽ 11 മണി.

നിരതദ്രവ്യം.—ഓരോ കൂപ്പിനും 5000 രൂപ.

കാലാവധി.—1983 മാർച്ച് അവസാനമോ സ്ഥലം വെള്ളത്തിൽ മുങ്ങിപ്പോകുന്ന തീയതിയോ ഏതാണ് ആദ്യം അന്നുവരെ.

## സാമാന്യ ലേല വ്യവസ്ഥകൾ

1. ലേല ദിവസം ലേലം ഉറപ്പിച്ചു കിട്ടുന്നയാൾ ആകെ ലേലസംഖ്യയുടെ മൂന്നിലൊന്നോ പതിനായിരം രൂപയോ ഇതിൽ ഏതാണ് കുറവ് ആ തുക ലേല ദിവസം തന്നെ ഒടുക്കേണ്ടതാകുന്നു. ലേലം ഉറപ്പിച്ചു കിട്ടുന്നത് തൃശൂർ സർക്കിൾ കൺസർവേറ്റർ അവർകളുടെ ഉത്തരവിന് വിധേയമായിട്ടായിരിക്കും. ലേലം സ്ഥിരപ്പെടുത്തിയതായി ലേലക്കാരന് നോട്ടീസ് അയയ്ക്കുന്ന തീയതി മുതൽ 15 ദിവസത്തിനകം ലേലത്തുകയുടെ മൂന്നിൽ രണ്ടിന്റെ ബാക്കി തുക ഉണ്ടെങ്കിൽ അതും മൊത്തം ലേലത്തുകയ്ക്കുള്ള വിൽപ്പന നികുതിയും ട്രഷറിയിൽ അടയ്ക്കേണ്ടതാകുന്നു. കൂടാതെ മൊത്തം ലേലത്തുകയുടെ പത്തിൽ ഒന്നു തുക സെക്യൂരിറ്റിയായി ട്രഷറി സേവിംഗ്സ് ബാങ്കിൽ അടച്ച് മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ പേരിൽ പണയപ്പെടുത്തിയ പാസ്ബുക്കും മൂന്നര (31/2) രൂപ മുദ്രപത്രം ഹാജരാക്കി ടി കാലാവധിക്കകം നിശ്ചിത ഉടമ്പടി വച്ചിരിക്കേണ്ടതാകുന്നു.

2. ഇതിനു വീഴ്ച വരുത്തിയാൽ 15 ദിവസം 12 ശതമാനം പലിശ നിരക്കിലും അടുത്ത 15 ദിവസം 24 ശതമാനം പലിശ നിരക്കിലും ഡിവിഷണൽ ഫോറസ്റ്റാഫീസർ കാലാവധി നീട്ടിത്തരുന്നതാണ്. വീണ്ടും വീഴ്ച വരുത്തിയാൽ ലേലം റദ്ദു ചെയ്ത് ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കൂപ്പ് പുനർ ലേലം ചെയ്യുന്നതാണ്. എന്നാൽ തൃശൂർ കൺസർവേറ്റർ അവർകൾക്ക് യുക്തമെന്നു തോന്നുന്ന പക്ഷം മേൽ കാലാവധി വീണ്ടും പരമാവധി ഒരുമാസംകൂടി നീട്ടിക്കൊടുക്കുന്നതിനുള്ള അധികാരം ഉണ്ടായിരിക്കുന്നതാണ്.

3. ബാക്കി മൂന്നിൽ രണ്ടു ലേലസംഖ്യ രണ്ടു തുല്യ തവണകളിലായി ഉടമ്പടി തീയതി മുതൽ യഥാക്രമം ഒരുമാസത്തിനകവും രണ്ടു മാസത്തിനകവും ഒടുക്കേണ്ടതാകുന്നു. ആയതിനു വീഴ്ച വരുത്തുന്നപക്ഷം 12 ശതമാനം പലിശ നിരക്കിൽ ആദ്യത്തെ 30 ദിവസം ഡിവിഷണൽ ഫോറസ്റ്റാഫീസർക്കും 15 ശതമാനം പലിശ നിരക്കിൽ അടുത്ത 30 ദിവസം തൃശൂർ സർക്കിൾ കൺസർവേറ്റർക്കും കാലാവധി നീട്ടിക്കൊടുക്കുന്നതിന് അധികാരമുണ്ടായിരിക്കുന്നതാണ്. എന്നാൽ മേൽപ്രകാരമുള്ള അവധി ഉടമ്പടി കാലാവധിക്കുള്ളിൽ വരുന്ന സമയത്തേക്കു മാത്രമേ ബാധകമായിരിക്കുകയുള്ളു. മേൽ കാലാവധിക്കും പണം അടയ്ക്കാതെ വീഴ്ച വരുത്തുന്നപക്ഷം അതുവരെ അടച്ച തുക സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ലേലാവകാശം റദ്ദാക്കുന്നതും ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കൂപ്പ് പുനർ ലേലം ചെയ്തു വിൽക്കുന്നതുമായിരിക്കും.

4. 23–2–1976–ാം തീയതിയിലെ ജി. ഒ. പി. 62/76 നമ്പരായി പ്രസിദ്ധീകരിച്ചിട്ടുള്ള നിബന്ധനയും കൂടുതൽ തുകയ്ക്കു ലേലം കൊണ്ട ആൾക്കു ബാധകമാകുന്നതാണ്.

5. കൂടുതൽ വിവരങ്ങൾക്ക് കുട്ടംപുഴ, തുണ്ടത്തിൽ എന്നീ ഫോറസ്റ്റ് റെയിഞ്ചാഫീസുകളിലോ മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസിലോ അന്വേഷിച്ചാൽ അറിയാവുന്നതാണ്. പട്ടികയിൽ പറയുന്ന കൂപ്പുകളിൽ ഏതെങ്കിലും കൂപ്പുകൾ ലേല ദിവസം ലേലത്തിൽ നിന്നും ഒഴിവാക്കുന്നതിനുള്ള അധികാരം ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് ഉണ്ടായിരിക്കുന്നതാണ്.

### പട്ടിക

| ക്രമ നംബർ | കൂപ്പിന്റെ നംബർ | ഏകദേശ വിസ്തീർണ്ണം | റെയിഞ്ചിന്റെ പേര് | റിമാർക്ക്സ് |
|---|---|---|---|---|
| 1. | യൂണിറ്റ് 1 | 200 ഹെ. | കുട്ടംപുഴ | പഴയ ഹൈഡൽ 1-ാം റെയിഞ്ചിന്റെ ഭാഗങ്ങൾ |
| 2. | യൂണിറ്റ് 2 | 1060 ഹെ. | ടി | പഴയ ഹൈഡൽ 2-ാം റെയിഞ്ചിന്റെ ഭാഗങ്ങൾ |
| 3. | യൂണിറ്റ് 3 | 1550 ഹെ. | ടി | പഴയ ഹൈഡൽ 3-ാം റെയിഞ്ചിന്റെ ഭാഗങ്ങൾ |
| 4. | യൂണിറ്റ് 4 | 400 ഹെ. | തുണ്ടത്തിൽ | പഴയ ഹൈഡൽ 1-ാം റെയിഞ്ചിന്റെ ഭാഗങ്ങൾ |

കുട്ടംപുഴ റെയിഞ്ചിലെ ഇടമലയാർ ഇടതു കരയിൽ വെസ്റ്റേൺ ഇൻഡ്യ കമ്പനി ഇപ്പോൾ ജോലി നടത്തിവരുന്ന 10-ാം നമ്പർ കൂപ്പും വലതുകരയിൽപ്പെടുന്നതും ഇപ്പോൾ സെയിൽകൂപ്പുകൾ നടന്നുവരുന്നതും ആയ 13-ാം നമ്പർ കൂപ്പും ഈ നോട്ടിഫിക്കേഷനിൽപ്പെടുന്നതല്ല.

മലയാറ്റൂർ

എം. കെ. ദിവാകരൻ നായർ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TIMBER SALES DIVISION, PERUMBAVOOR

### തടിലേലപ്പരസ്യം

ടി. 2–698/82. 1982 മാർച്ച് 2.

15–12–1981–ലെ കേരള ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റിൽ 550 മുതൽ 552 വരെയുള്ള പേജുകളിൽ കൊടുത്തിരിക്കുന്ന ലേല വ്യവസ്ഥകൾക്ക് വിധേയമായി ഈ ഡിവിഷനിലെ താഴെ പട്ടികയിൽ കൊടുത്തിരിക്കുന്ന ഡിപ്പോകളിൽ അട്ടിവച്ചിരിക്കുന്ന തടി, വിറക്, കഴ മുതലായവ അതാത് ഡിപ്പോകളിൽ വച്ച് അതാതിനെതിരെ കാണിച്ചിരിക്കുന്ന തീയതികളിൽ രാവിലെ പത്തു മണിക്ക് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

### പട്ടിക

| ഡിപ്പോയുടെ പേര് | ലേലം നടത്തുന്ന തീയതി | | |
|---|---|---|---|
| കുരളി | 15–4–82 | 10–5–82 | 10–6–82 |
| പാറമ്പുഴ | 17–4–82 | 12–5–82 | 11–6–82 |
| വെട്ടിക്കാട് | 21–4–82 | 13–5–82 | 16–6–82 |
| വീട്ടൂർ | 22–4–82 | 14–5–82 | 18–6–82 |
| കോതമംഗലം | 23–4–82 | 19–5–82 | 19–6–82 |
| തലക്കോട് | 26–4–82 | 20–5–82 | 23–6–82 |

എം. വി. കുരുവിള,
ജില്ലാ വനം ആഫീസർ.

## CHALAKUDY DIVISION

### തേക്കുകഴ പുനർ ലേലപ്പരസ്യം

സിസി2-6965/81. 1982 ഫെബ്രുവരി 25.

ഈ ഡിവിഷനിൽപ്പെട്ട പരിയാരം റെയിഞ്ചിൽ 1965, 1966 മുതലുള്ള തേക്കു തോട്ടങ്ങളിൽ വെട്ടി അട്ടിവച്ചിരിക്കുന്നതും 22–12–1980-ലെ ലേലത്തിൽ താഴെ പട്ടികയിൽ വിവരിക്കുന്ന ആളുകൾ ലേലം വിളികൊണ്ടിരുന്നതും ബാക്കി സംഖ്യ ഒടുക്കി നീക്കം ചെയ്യുവാൻ വീഴ്ച വരുത്തിയിട്ടുള്ളതും ആയ വിവിധ ഇനം കഴകൾ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്കു വിധേയമായി കേരളാ ഹൈക്കോടതിയുടെ ഒ.പി. 5378/81-ാം നമ്പർ കേസിന്റെ വിധിയിന്മേൽ മുൻലേലക്കാർക്കു വരാവുന്ന ബാദ്ധ്യതകൾക്ക് വിധേയമായും ചാലക്കുടി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 18–3–1982 പകൽ 11 മണിക്ക് പരിയാരം റെയിഞ്ചാഫീസിൽ വെച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ സംബന്ധിക്കാൻ ആഗ്രഹിക്കുന്ന ലേലക്കാർ ലേലത്തിനു മുമ്പുതന്നെ കഴകളുടെ നിജസ്ഥിതിയും മറ്റും നോക്കി കണ്ടു ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതും ലേലത്തിനുശേഷമുള്ള പരാതികൾ സ്വീകരിക്കുന്നതല്ലാത്തതുമാണ്. ഇതു സംബന്ധിച്ച കൂടുതൽ വിവരങ്ങൾ പരിയാരം റെയിഞ്ചാഫീസിൽ നിന്നോ, ചാലക്കുടി ഡിവിഷണൽ ഫോറസ്റ്റാഫീസിൽ നിന്നോ അറിയാവുന്നതാണ്.

| | മുൻ ലേലക്കാരൻ | ഇനവിവരം | | ലോട്ട് നമ്പർ |
|---|---|---|---|---|
| 1. | പി. ടി. തോമസ്, പാറക്കുന്നേൽ വീട് ഐത്തല, റാന്നി. | 3-ാം തരം | 500 | 630, 640, 644, 645, |
| | | 4-ാം തരം | 10402 | 646, 869 |
| | | 5-ാം തരം | 1273 | |
| 2. | എം. എൽ. ജേക്കബ്, മുത്തേടൻ വീട്, ചാലക്കുടി | 2-ാം തരം | 191 | 833, 834, 880, 661, |
| | | 4-ാം തരം | 7125 | 664, 665, 668, 887, |
| | | 5-ാം തരം | 421 | 688, 893 |
| 3. | ടി. പി. വർഗീസ്, സൂപ്പർ ടീക്ക് ഇൻഡസ്ട്രീസ്, അല്ലപ്ര, പെരുമ്പാവൂർ | 1-ാം തരം | 2 | 637, 638, 646, 849, |
| | | 4-ാം തരം | 4666 | 858, 878, 879, 691, |
| | | 5-ാം തരം | 9973 | 692 |
| 4. | ആർ. പ്രസാദ്, സി/ഒ. കായിലോൺ ബാംബൂ ഡീലേഴ്സ്, ഇരുമ്പുപാലത്തിനു സമീപം, കൊല്ലം. | 4-ാം തരം | 9774 | 539, 650, 851, 652 |
| 5. | എം. ഐ. ജോസഫ്, മംഗലി വീട്, മഞ്ഞപ്ര. | 4-ാം തരം | 31784 | 653, 654, 655, 667, 888, 871, 872, 873, 674, 675, |
| | | 5-ാം തരം | 5472 | 676, 677, 682, 683 |
| 6. | പി. എക്സ്. ജോസ്, പുപ്പാന എന്റർപ്രൈസസ് പള്ളുരുത്തി, കൊച്ചിൻ-18 | 3-ാം തരം | 806 | 659, 663, 080, 681, |
| | | 4-ാം തരം | 11822 | 685, 670, 684 |
| | | 5-ാം തരം | 8924 | |

ചാലക്കുടി

പി. കെ. രാമചന്ദ്രൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## WILD LIFE SANCTUARY–PARAMBIKULAM

### SHORT TENDER NOTICE

No. D. 3632/81. *20th February* 1982.

Competitive tenders in sealed covers superscribing the name of the work are invited for and on behalf of Governor of State of Kerala by the undersigned from registered P. W. D. Contractors up to 3 p.m., on 19-3-1982. The tender will be opened at 4 p.m. on the same day by the Divisional Forest Officer, Teak Plantation Division, Parambikulam or his deputee in the presence of such of the tenderers present at the Divisional Forest Office, Teak Plantation Division, Parambikulam. If the appointed day happens to be a holiday, the tenders shall be received and opened during the next working day at the time schedule said above.

| *Sl. No.* | *Name of work* | *P.A.C.* Rs. | *E.M.D.* Rs. | *Cost of tender form* Rs. | *Time of completion* |
|---|---|---|---|---|---|
| 1 | Annual maintenance to the various buildings (14 nos.) in Wild Life Sanctuary, Parambikulam | 10,820 | 225 | 10+S.T. | One week |
| 2 | Annual maintenance to the various buildings (4 Nos.) in Teak Plantation Range No. 1, Parambikulam | 1,100 | 25 | 5+S.T. | One week |

Tender forms and other particulars can be had from the Divisional Forest Officer, Parambikulam from 15-3-1982 to 18-3-1982 (5 p.m.) on application in writing and on payment of cost (not refundable).

All other conditions are as usual in the Kerala P. W. D. Tender documents will be issued to only P. W. D. Contractors and are not transferable.

Bank Draft towards the E. M. D. should be endorsed to the Divisional Forest Officer, Parambikulam.

Parambikulam.

Shyam Dhar,
*Divisional Forest Officer.*

## PALGHAT SPECIAL DIVISION

പുനർ ലേലപ്പരസ്യം

(1)

ഇ3–6293/80. 1982 ഫെബ്രുവരി 20.

കേരളാ ഫോറസ്റ്റ് ആക്റ്റിലെ സെക്ഷൻ 61 (എ) പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും പാലക്കാട് സ്പെഷ്യൽ റേഞ്ച് പരിസരത്ത് സൂക്ഷിച്ചിരിക്കുന്നതുമായ താഴെ പറയുന്ന തൊണ്ടിസാധനങ്ങൾ 1982 മാർച്ച് 18-ാം തീയതി പകൽ 11 മണിക്ക് പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ പാലക്കാട് സ്പെഷ്യൽ റേഞ്ചാഫീസ് പരിസരത്ത് വെച്ച് താഴെ പറയുന്ന ലേലനിബന്ധനകൾക്കു വിധേയമായി പരസ്യമായി വിൽക്കുന്നതാകുന്നു.

(1) ലേലത്തിൽ പങ്കുചേരാൻ ആഗ്രഹിക്കുന്നവർ തൊണ്ടിസാധനങ്ങൾ പരിശോധിച്ച് തൃപ്തിപ്പെടേണ്ടതും നിരതദ്രവ്യമായി 500 രൂപ ലേലത്തിനു മുൻപ് അടയ്ക്കേണ്ടതുമാകുന്നു.

(2) ലേലം കഴിഞ്ഞ ഉടൻതന്നെ മുഴുവൻ ലേലസംഖ്യയും (നിരതദ്രവ്യം കഴിച്ച്) വിജയിക്കുന്ന ലേലക്കാരൻ കെട്ടിവയ്ക്കേണ്ടതാണ്. അങ്ങനെ ചെയ്യാത്ത പക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ മറു ലേലം ചെയ്യുന്നതുമായിരിക്കും.

(3) ലേലം സ്ഥിരപ്പെടുത്തിയ കല്പന അയച്ച് 15 ദിവസത്തിനുള്ളിൽ വില്പന നികുതി അടച്ച് തൊണ്ടിസാധനങ്ങൾ നീക്കം ചെയ്യേണ്ടതും അങ്ങിനെ ചെയ്യാത്ത പക്ഷം സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾ അനുസരിച്ച് നടപടിക ലേലക്കാരനിൽ നിന്ന് വസൂൽ ചെയ്യുന്നതുമാണ്.

(4) ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കാവുന്നതാണ്.

(2)

ഇ3. 3044/80. 1982 ഫെബ്രുവരി 20.

കേരളാ ഫോറസ്റ്റ് ആക്റ്റിലെ സെക്ഷൻ 61 (ഇ) പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും പാലക്കാട് സ്പെഷ്യൽ റേഞ്ച് പരിസരത്ത് സൂക്ഷിച്ചിരിക്കുന്നതുമായ താഴെ പറയുന്ന തൊണ്ടിസാധനങ്ങൾ 1882 മാർച്ചു മാസം 18-ാം തീയതി പകൽ 11 മണിക്ക് പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസ് പരിസരത്തുവെച്ച് താഴെപറയുന്ന ലേലനിബന്ധനകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു.

(1) ലേലത്തിൽ പങ്കുചേരാൻ ആഗ്രഹിക്കുന്നവർ തൊണ്ടിസാധനങ്ങൾ പരിശോധിച്ച് തൃപ്തിപ്പെടേണ്ടതും നിരതദ്രവ്യമായി 500 രൂപ (അഞ്ഞൂറ്) ലേലത്തിനുമുൻപ് അടയ്ക്കേണ്ടതുമാകുന്നു.

(2) ലേലം കഴിഞ്ഞ ഉടൻതന്നെ മുഴുവൻ ലേലസംഖ്യയും (നിരതദ്രവ്യം കഴിച്ച്) വിജയിക്കുന്ന ലേലക്കാരൻ കെട്ടിവയ്ക്കേണ്ടതാണ്. അങ്ങനെ ചെയ്യാത്തപക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ മറു ലേലം ചെയ്യുന്നതുമായിരിക്കും.

(3) ലേലം സ്ഥിരപ്പെടുത്തിയ കല്പന അയച്ച് 15 ദിവസത്തിനുള്ളിൽ വില്പന നികുതി അടച്ച് തൊണ്ടി സാധനങ്ങൾ നീക്കം ചെയ്യേണ്ടതും അങ്ങനെ ചെയ്യാത്തപക്ഷം സാധാരണ ഡിപ്പോ ലേല നിബന്ധനകൾക്കു അനുസരിച്ച് നടപടിക ലേലക്കാരനിൽനിന്ന് വസൂൽ ചെയ്യുന്നതുമാണ്.

(4) ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ പാലക്കാട് സ്പെഷ്യൽ റേഞ്ചാഫീസിലോ അന്വേഷിക്കേണ്ടതാണ്.

ഫയൽ ഇ3–3044/80 ടാഗുകൾ 4 എണ്ണം

കെ. വേലായുധൻ നായർ,
പാലക്കാട്-2. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PALGHAT DIVISION

1

തടി ലേലപ്പരസ്യം

ജി. 1–757/82. 1982 ഫെബ്രുവരി 19.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ, വിറക് മുതലായവ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്ക് വിധേയമായി പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സ്ഥലത്തും സമയത്തും വച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതായിരിക്കും. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വച്ച് നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ലേല നിബന്ധനകൾ നോക്കുകയോ ഈ ആഫീസിലോ പാലക്കാട് റെയിഞ്ചാഫീസിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

| ഇനം | ഏകദേശം അളവ് | ലേലസ്ഥലവും തീയതിയും |
|---|---|---|
| തേക്ക് ബില്ലററ്സ് | 20 ടണ്ണ് | വാളയാറിലുള്ള ക്വാർട്ടേഴ്സ് പരിസരത്ത് 27–3–1982 ന് കാലത്ത് 10 മണിക്ക് |
| തേക്ക് 4 ക്ലാസ് | 1 ക്യു. മീ. | |
| വനമരത്തടികൾ | 17 ,, | |
| തേക്കു കഴകൾ 3 മുതൽ 5 ക്ലാസുവരെ | 200 എണ്ണം | |
| പലതരം വിറക് | 150 ടണ്ണ് | |

